ങ്ങനെയാണല്ലോ. മാത്രമല്ല ആ നേതാവിന്റെ സഹായവും പ്രോത്സാഹനവുംകൊണ്ടാണ മറ്റുള്ളവർ പുറപ്പെട്ടതെന്നും വരാവുന്നതാണ്. അങ്ങിനെ വരുമ്പോൾ ആ നേതാവിന്റെ പേരിലായിട്ടും മറ്റു ദേശക്കാർ ആ ദേശത്തെ അറിയപ്പെട്ടുതുടങ്ങുന്നു. ദേശപ്പേരും ഇല്ലപ്പേരും ഒന്നായി വരുവാൻ ഈ സമ്പ്രദായവും കാരണമായിട്ടുണ്ടാവാം. പാഴൂർ, തലൂര്, എളവക്കൂട്ടം, പൊയിലം, കോടല്ലൂര്, പിലാച്ചേരി മുതലായതെല്ലാം ഇത്തരത്തിൽ ദേശപ്പേരും ഇല്ലപ്പേരും ഒന്നായിട്ടുള്ളവയാകുന്നു. വളരെയില്ലങ്ങൾ നശിച്ചിട്ടുണ്ടെങ്കിലും അന്വേഷിച്ചാൽ ഇത്തരം—ഇല്ലപ്പേരും ദേശപ്പേരും ഒന്നായിട്ടുള്ളവ—ഇനിയും വളരെയുണ്ടാകും. അന്വേഷിച്ചിട്ടില്ലെന്നേയുള്ളു.

നഗരം പട്ട(ത്ത)നം പുരം ഗ്രാമം എന്നിവയെല്ലാം ജനങ്ങൾ അധിവസിക്കുന്ന പ്രദേശങ്ങളാണെങ്കിലും അവയുടെ വിസ്തീർണ്ണം ജനസംഖ്യ കച്ചവടം രാജഗൃഹം മുതലായവയുടെ അടിസ്ഥാനത്തിൽ അല്പസ്വല്പം വ്യത്യാസമുണ്ടെന്നും, ആ വ്യത്യാസങ്ങളനുസരിച്ചാണ ആ പേരുകൾ പറഞ്ഞുവരുന്നതെന്നും ശാസ്ത്രത്തിൽ കാണുന്നു. സകുടുംബം താമസിക്കുന്ന ഒരേ ഒരു നമ്പൂതിരിയില്ലവും, അതിന്റെ സമീപത്തു പുറം അവരുടെ ഭൃത്യവർഗ്ഗം മാത്രവുമായിത്താമസിക്കുന്ന പ്രദേശത്തെ—ദേശത്തെ—'ഏകഭോഗഗ്രാമം' എന്നു പറയുന്നു.[1] ഈ നിർവ്വചനപ്രകാരം കേരളത്തിലെ പല ദേശങ്ങളും ഈ ഇനത്തിൽ പെട്ടതായിരിക്കുമെന്നതിന്ന സംശയമില്ല. കാണിപ്പയ്യൂർദേശവും ഇങ്ങിനെയുള്ള ഏകഭോഗഗ്രാമമാകുന്നു. ഈ ദേശത്ത് എന്റെ ഒരേ ഒരു ഇല്ലം മാത്രമേ—കൊ. വ. 1100–ൽ ഭാഗം കഴിയുന്നതുവരെ—ഉണ്ടായിരുന്നുള്ളു. ടി. ദേശ

---

1 ഏകമേവ ദ്വിജാഗാരം തൽകുടുംബസമന്വിതം
ഏകഭോഗം മതേൽ ഗ്രാമം, തൽഭൃത്യജനസംവൃതം—മനുഷ്യാലയചന്ദ്രിക അദ്ധ്യായം 3 ശ്ലോകം 19.

ള്ളു ഒട്ടാകെ 25-ലധികം നായർവീടുകളും അമ്പലവാസികഠം കല്ലാറെ കമപ്പ്, വെളുത്തേടത്തുവെളക്കത്തലനായന്മാർ, ഐങ്കമ്മാളർ, മണ്ണാൻ, പുലയൻ, പറയൻ എന്നിവരും, കുറെ ഈഴവരും, സ്വല്പം കൃസ്ത്യാനികളും താമസിച്ചുന്നുണ്ടു്. ഇവരെല്ലാം ഇല്ലത്തെ ഭൃത്യന്മാരാണെന്നു പറയുവാൻ വയ്യെങ്കിലും ഞങ്ങളുടെ ആഗ്രഹത്തേയും അഭിപ്രായങ്ങളേയും അനാദരിക്കാതെ ധിക്കരിച്ചുകൊണ്ടു ആരും നടന്നിരുന്നില്ല. ഇതുപോലെത്തന്നെയാകുന്നു എലങ്കുളം, പാതാക്കര മുതലായ മേല്പറഞ്ഞ ഇല്ലങ്ങളുടേയും സ്ഥിതി. ഏതുവിധത്തിലായാലും ശരി അത്തരം ഇല്ലക്കാൎക്കു അതാതു ദേശവുമായി മററില്ലക്കാരെക്കാഠം കൂടുതൽ പ്രാധാന്യവും പ്രാമാണ്യവും ഒരുകാലത്തുണ്ടായിരുന്നുവെന്നു വിചാരിച്ചാൽ തെററില്ല.

ഇനിയൊരു തരമുണ്ടു്: ഇല്ലത്തിനു പ്രത്യേകം പേരുണ്ടെങ്കിലും സാമാന്യജനങ്ങഠം അറിയുന്നതെല്ലാം ആ ഇല്ലം നില്ക്കുന്ന ദേശപ്പേരുകൊണ്ടാകുന്നു. ശരിയായ ഇല്ലപ്പേർ രേഖകളിൽ മാത്രമേ കാണു. സമീപവാസികഠംക്കുപോലും ശരിയായ ഇല്ലപ്പേർ അപരിചിതമായിരിക്കും. ദേശമംഗലത്തു മന, വടക്കാഞ്ചേരി മന, കടമ്പൂരു് മന, കോതല്ലൂർ മന മുതലായതെല്ലാം ആ ഇനത്തിൽ പെട്ടതാണു്. ദേശമംഗലത്തു മന എന്നു് പറഞ്ഞാലെല്ലാവൎക്കുമറിയാം. എന്നാൽ അതു ദേശപ്പേരാകുന്നു; ഇല്ലപ്പേർ 'കിരാങ്ങാട്ടു്' എന്നാണു്. 'വടക്കാഞ്ചേരി' എന്നതും സ്ഥലപ്പേരാണു്. 'വടവർക്കോട്ടു് മന' എന്നാണു ആ ഇല്ലത്തിന്റെ ശരിയായ പേരു്. കടമ്പൂർ എന്നതു് ദേശപ്പേരാകുന്നു. മനയുടെ രേഖകളിൽ കാണുന്ന പേർ 'പഴമഞ്ചേരി' എന്നാണു്. കോതല്ലൂർ നമ്പൂതിരിപ്പാടെന്നു പറഞ്ഞാൽ എല്ലാവൎക്കുമറിയാം. എന്നാൽ ആ 'കോതല' ദേശപ്പേരാണു്; 'വേങ്ങാട്ടൂർ' എന്നാണില്ലപ്പേരു്. കോതല്ലൂർ മന എന്നല്ലാതെ 'വേങ്ങാട്ടൂർ മന' എന്നു പറഞ്ഞാൽ ആ ദേശക്കാൎക്കുപോ

ല്യം അതേതു മാതിരിയാണെന്നറികയില്ല. പരിശോധിച്ചാൽ ഇത്തരം ഇല്ലപ്പേരുകൾ ധാരാളം കാണുവാനുണ്ടാകും.

വാസ്തവത്തിൽ ഇതും ആദ്യം പറഞ്ഞ ഇനത്തിൽ (ദേശപ്പേരും ഇല്ലപ്പേരും ഒന്നുതന്നെയായ തരത്തിൽ) പെട്ടതായിരിക്കുമെന്നും പിന്നീടു ചില കാരണങ്ങളാൽ ഇങ്ങിനെ മാറിയതാവുമെന്നുമാണു ഞാൻ വിചാരിക്കുന്നതു്. അതിനുള്ള കാരണം പറയാം. ഒരില്ലം സന്തതിയില്ലാതെ കുററി മുടിയുമെന്ന ഘട്ടം വന്നാൽ അതിനെ നിലനിർത്തുന്ന സമ്പ്രദായം നാലു വിധത്തിലുണ്ടായിരുന്നു. അവയെ ചുരുക്കത്തിൽ ഒന്നു വിവരിക്കട്ടെ.

1. വേട്ടിരിക്കൽ:—

ഇതിനു ശേഷക്കാരായ—പുലക്കാരായ—ഇല്ലങ്ങളുണ്ടെങ്കിലേ പററൂ. ഒരില്ലത്തു സന്തതിയററാൽ ശേഷക്കാരിൽനിന്നു ഒരാൾ അവിടെച്ചെന്നു ആ ഇല്ലത്തേക്കുവേണ്ടി വേളി കഴിച്ചു അവിടെത്തന്നെ കുടിവെപ്പും—ഗൃഹപ്രവേശവും—നടത്തുന്നു. സാധാരണ അയാൾ ജനിച്ച ഇല്ലത്താണല്ലോ കുടി വെക്കുന്നതു്. അങ്ങിനെയല്ലാതെ സന്തതിയില്ലാത്ത ഗൃഹത്തിലേ കുടി വെക്കുകയുള്ളു. അതു കാരണം ആ അന്തർജ്ജനത്തിനും അതിലെ സന്താനങ്ങൾക്കും അദ്ദേഹം പിറന്ന ഗൃഹത്തിലെ അവകാശം കിട്ടുകയില്ല. പുതിയ ഗൃഹത്തിലെ അവകാശം കിട്ടുകയും ചെയ്യും. ഇതിൽ ഗോത്രം സൂത്രം വേദം ആഭിജാത്യം മുതലായതൊന്നിനും മാററം വരുന്നില്ല; അവരുടെ അച്ഛൻ ആ ഇല്ലത്തു ജനിച്ചയാളല്ലെന്നു മാത്രമേ വ്യത്യാസമുള്ളു. നമ്പൂതിരിമാരുടെ ഭാഷയിൽ 'വേട്ടിരിക്കുക' എന്നു പറയുന്നതു് ഈ സമ്പ്രദായത്തെയാണു്.

കാണിപ്പയ്യൂർ, പെലക്കാട്ടുപയ്യൂർ, വെട്ടത്തു പയ്യൂർ എന്നീ മൂന്നില്ലക്കാർ അന്യോന്യം പുലക്കാരായ ശേഷക്കാരാകുന്നു. പെലക്കാട്ടുപയ്യൂരു് സന്താനമില്ലാതായതിനാൽ വെട്ടത്തു പയ്യൂരിൽ

നിന്നു ഒരാം ചെലക്കാട്ടുപയ്യൂരിൽ വെട്ടിയനു. ഈ സംഭവം നടന്നതു് കൊ. വ. 1030_നോടടുത്തകാലത്താകുന്നു. അദ്ദേഹത്തിന്റെ മകനെ ഞാൻ കണ്ടിട്ടുണ്ടു്. അദ്ദേഹം മരിച്ചതു് ഏകദേശം 40 കൊല്ലങ്ങൾക്കു മുമ്പു് മാത്രമാകുന്നു. അദ്ദേഹത്തിന്റെ മക്കളിൽ ചിലർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടു്.

2. സൎവ്വസ്വദാനം:—

ഇതിന്നു അന്യംവന്ന ഇല്ലത്തേയായി ഒരു പെൺകുട്ടിയുണ്ടായെന്നു പറക. ഉണ്ണിയില്ലെന്നും, എന്നാൽ ഒരു പെൺകുട്ടിയുണ്ടെന്നും വിചാരിക്കുക. ആ കുട്ടിയെ വിവാഹം കഴിച്ചുകൊടുക്കണമല്ലൊ. അതിന്നുപകരം ഒരു നമ്പൂതിരിയെ ആ ഇല്ലത്തേക്കു കൊണ്ടുവന്നു കുട്ടിയെ വിവാഹം ചെയ്യിക്കുകയും നമ്പൂതിരി അവിടെത്തന്നെ താമസിക്കുകയും ചെയ്യുന്നു. ആ അന്തൎജ്ജനത്തെ അദ്ദേഹത്തിന്റെ ഇല്ലത്തേക്കു കൊണ്ടുപോയി കുടിവെക്കുക—ഗൃഹപ്രവേശം നടത്തുക—യില്ല. സാധാരണമട്ടിൽ വേളി കഴിഞ്ഞാൽ ആ കുട്ടിക്കു് പിറന്ന ഗൃഹത്തിലെ അവകാശം നശിക്കുകയും, ഭൎത്തൃഗൃഹത്തിലെ കിട്ടുകയും ചെയ്യുമല്ലൊ. ഇത്തരം കേസുകളിൽ അതു് ഉണ്ടാവില്ല. അതിൽ സന്താനമുണ്ടായി മേജറാവുന്നതുവരെ ആ ഭൎത്താവിന്നു അവിടത്തെ സ്വത്തിൽ കൈകാൎയ്യകൎത്തൃത്വവും അധികാരവുമുണ്ടാകും; മേജറായാൽ പിന്നെ ആ അധികാരം നശിക്കുകയും, മകന്നു സിദ്ധിക്കുകയും ചെയ്യുന്നു. വേളി കഴിയുന്നതോടുകൂടി അവിടത്തെ സ്വത്തിനെസ്സംബന്ധിച്ച സകല അധികാരവും അദ്ദേഹത്തിന്നു കിട്ടുന്നു, അഥവാ കൊടുക്കുന്നു. 'സൎവ്വസ്വദാനം' എന്ന പേർ വന്നതു അതിനാൽ ആകുന്നു. ഉദാഹരണത്തിന്നു നല്ലേടത്തു് വാസുദേവൻനമ്പൂതിരി വെണ്മണത്തേയും, പുലാമന്തോൾ നാരായണൻ മൂസ്സ് ഇട്ടൂർ തമ്പ്രാട്ടേയും, വാഴകുന്നം വാസുദേവൻനമ്പൂതിരി മകളേയും, കൊയ്ത്തടി നമ്പൂതിരി പുനപ്പുറത്തേയും, പള്ളിപ്പാട്ടു്

ഭട്ടതിരിപ്പാട് മുരിയമംഗലത്തേയും പെൺകുട്ടികളെ സർവ്വസ്വദാനമായി വേളികഴിപ്പവരാകുന്നു.

3. ദത്ത്:—

ശേഷക്കാരും പെൺകുട്ടിയുമില്ലാതെ വരുമ്പോഴാണു ദത്തെടുക്കുക പതിവ്. അതിന്നു അവിടത്തേയായി ഒരു പുരുഷനുണ്ടാവണം. വാൎദ്ധക്യത്താലോ രോഗം കാരണമായോ മററൊ അദ്ദേഹത്തിന്നു സന്താനമുണ്ടാവില്ലെന്നു ഘട്ടം വന്നാൽ ദത്തെടുക്കണം. ഇതു പെൺകുട്ടികളുടെ വിവാഹം പോലെയാണെന്നു പറയാം. അതിന്നു ഒരു വൈദികക്രിയ ചെയ്യുവാനുണ്ട്. പെൺകുട്ടികളുടെ വിവാഹം കഴിഞ്ഞാൽ അവർ പിറന്ന ഗൃഹത്തിലെ മെമ്പറല്ലാതാവുകയും അവിടത്തെ അവകാശങ്ങളെല്ലാം നശിക്കുകയും ഭർത്തൃഗൃഹത്തിലേത് കിട്ടുകയും ചെയ്യുമല്ലൊ. അതുപോലെ ഇതിന്റെ വൈദികക്രിയ ചെയ്താൽ ആ ദത്തന്നു ജനിച്ച ഇല്ലത്തിലുള്ള അവകാശങ്ങൾ നശിക്കുകയും ദത്തഗൃഹത്തിലേതു ലഭിക്കുകയും ചെയ്യുന്നു. ഇതിന്നു ദത്തന്റെ അച്ഛൻ, സ്വീകൃതഗൃഹത്തിലെ പുരുഷൻ, എനങ്ങൻ, പുരോഹിതൻ, രാജപുരുഷൻ ഇങ്ങിനെ അഞ്ചു ആളുകളും കൂടിയെ കഴിയൂ. ഇതിന്നു നമ്പൂതിരിമാരുടെ ഇടയിൽ "പുത്തുകയ്യാൽ ഉണ്ണു" എന്നൊരു ഭാഷയും നടപ്പുണ്ട്. മുൻപറഞ്ഞ അഞ്ചുപേർ കൂടി ചെയ്യുന്നതിനാലാവണം അതിന്നു ഈ പേരുണ്ടായതു്. ഏടപ്പള്ളിന്നു പെരുമ്പടപ്പിലേയ്ക്കും, കാരയ്ക്കാട്ടുനിന്നു സാംഗലത്തേയ്ക്കും മററിപ്പുഴേരിയുടെ ഇല്ലത്തേയ്ക്കും, മനാനംപൊറാനിന്നു ചിറാഴിയത്തേയ്ക്കും, കാട്ടോട്ടരെനിന്നു വൈലത്തൂർ കടലായിലേയ്ക്കും ദത്തുണ്ടായിട്ടുണ്ട്. ഓൎമ്മയിലുള്ളതിൽ ചിലതു ഇവിടെ ഉദാഹരണത്തിന്നായി പറഞ്ഞുവെന്നേയുള്ളു. അന്വേഷണം നടത്തിയാൽ ഇത്തരം ഇല്ലങ്ങൾ അനവധിയുണ്ടാകും.

4. തിട്ടൂരം:—

ശേഷക്കാരൊ, പെൺകുട്ടിയൊ, ദത്തെടുക്കാൻ അവിടത്തെതായ ഒരു പുരുഷൻപോലുമൊ ഇല്ലാതെ വന്നാൽ ആ സ്വത്ത് രാ

ജസ്വമായി (ഗവൎമ്മെണ്ടിന്റേതായി) ത്തീരുന്നു. എന്നാൽ ശേഷക്കാർ—പത്തുപുലക്കാരോ മൂന്നുപുലക്കാരെങ്കിലുമോ—ഉണ്ടെങ്കിൽ അവൎക്കു അതിൽ അവകാശമുണ്ട്; അതവൎക്കു കൊടുക്കുകയും പതിവാണ്. അങ്ങിനെ കൈമാററം ചെയ്യുമ്പോൾ പത്തിനു രണ്ടുവീതം—എത്രയാണ്ട് മരണാനികതിപോലെ—രാജാവിനു (ഗവൎമ്മെണ്ടിലേക്കു) അവകാശമുണ്ട്. ആ ഓഹരിയെടുത്ത് ബാക്കി മുഴുവൻ ശേഷക്കാൎക്ക് വിട്ടുകൊടുക്കുകയാണ പതിവ്. അങ്ങിനെ വിട്ടുകൊടുക്കുന്നതായ ഓൎഡറിനു അന്നുണ്ടായിരുന്ന ഭാഷ 'തീട്ടൂരം'[1] എന്നാകുന്നു. അത്തരം ഓരോ കേസിനും പ്രത്യേകം തീട്ടൂരം കൊടുക്കുകയായിരുന്നു അക്കാലത്തെ സമ്പ്രദായം. സ്വതവെ തീട്ടൂരം എന്നു പറഞ്ഞാൽ രാജാവിന്റെ എഴുത്ത്, കല്പന എന്നു മാത്രമാണ്. എന്നാൽ പ്രകൃതവിഷയത്തിൽ 'തീട്ടൂരപ്രകാരം കിട്ടിയ സ്വത്ത്' എന്നുവരെ അൎത്ഥമുണ്ട്.

ശരിയായ ഉടമസ്ഥനില്ലാതെ കാണുന്ന സ്വത്തുക്കളെല്ലാം രാജസ്വമാകുന്നു. തന്റെ കുടിയിരിപ്പുപറമ്പിൽനിന്നായാലും ശരി നിധി കിട്ടിയാൽ അത് ഗവൎമ്മെണ്ടിന്നല്ലാതെ ഉടമസ്ഥന്നവകാശമില്ലെന്നു പലരും ധരിച്ചിരിക്കും. അതിന്റെ അടിസ്ഥാനം മുൻപറഞ്ഞതാകുന്നു. ശരിയായ പിന്തുടൎച്ചക്കാർ ഇല്ലാതെ അന്യം വന്ന സ്വത്തുക്കളും ആ നിലയിൽ പണ്ടാരവകയാക്കുക—ഗവൎമ്മെണ്ടു മുതൽക്കൂട്ടുക—യാണ പതിവെന്നു പറഞ്ഞുവല്ലോ. എന്നിരുന്നാലും ബ്രഹ്മസ്വമാണെങ്കിൽ അങ്ങിനെ ചെയ്യാറില്ല; അത് വേറെ തന്നെ നിൎത്തുകയും പത്തിനു രണ്ടുവീതമുള്ളതെടുത്തു ബാക്കി ദാരിദ്ര്യം വൈശിഷ്ട്യം വൈദഗ്ദ്ധ്യം മുതലായ ഗുണങ്ങളെപ്പരിഗണിച്ചു സല്പാത്രങ്ങളായ എതെങ്കിലും ഇല്ലങ്ങളിലേക്കു വിട്ടുകൊടുക്കുകയുമാണ

[1] കൊച്ചിയിൽ 'തീട്ടൂര'മെന്നും തിരുവിതാംകൂറിൽ 'തീട്ട്' എന്നും പറയുന്നതു് ഒന്നുതന്നെയാണ്.

പതിവ്. അങ്ങിനെ കൊടുക്കുന്നതും തിട്ടൂരപ്രകാരമാകുന്നു. കുന്നത്തൂർ പാട്ടത്തിലുള്ള തോട്ടറയിലും, ആവല്ലൂരും, കാട്ടൂരുമുള്ള ഇല്ലങ്ങളും ഉരാഴ്മയും ഇങ്ങിനെ തിട്ടൂരപ്രകാരം ലഭിച്ചിട്ടുള്ളതാകുന്നു. ചെറുപുത്തൂര് മാട്ടൂര് മുതലായ പല ഇല്ലക്കാരും ഇങ്ങിനെ സ്വത്ത കിട്ടിയിട്ടുള്ളവരാണ്.

ഇതെല്ലാം ബ്രിട്ടൻ ഇവിടെ ആധിപത്യം സ്ഥാപിക്കുന്നതിന്ന മുമ്പുള്ള—അല്ലെങ്കിൽ അതുവരെയുണ്ടായിരുന്ന—നടവടിയാകുന്നു. ബ്രിട്ടൻ വന്നതോടുകൂടി പല പഴയ നടവടികളെയും നിയമംമൂലം നിരോധിച്ചു. ശുചീന്ദ്രത്ത നടത്തിയിരുന്ന 'കൈമുക്ക'[1] 1861_ൽ നിരോധിച്ച കഥ പ്രസിദ്ധമാണല്ലൊ. അക്കൂട്ടത്തിൽ മതത്തിനേയും വിലക്കി. സ്വത്തവകാശത്തെസ്സംബന്ധിച്ച കാര്യങ്ങളിൽ_സ്വത്തവകാശമില്ലാതാക്കാനും ഉണ്ടാക്കാനുമെന്നർത്ഥം_മതപരമായ ചടങ്ങു മാത്രംകൊണ്ടു ഗവൺമെണ്ടു സമ്മതിക്കയില്ലെന്നും രേഖയുംകൂടിയുണ്ടായാലേ മതിയാകൂ എന്നും വന്നു. അടുത്ത കാലംവരെ സ്വരൂപം ചൊല്ലി ഭ്രഷ്ട് കല്പിച്ചു പുറത്താക്കിയാൽ പിന്നെ അവൾക്കുണ്ടായിരുന്ന സ്വത്തവകാശവും അതോടെ നശിക്കുമായിരുന്നുവല്ലൊ. പക്ഷെ അയാളുടെ രേഖാമൂലമുള്ള സമ്മതം കൂടാതെ ആ നടവടികൊണ്ടു മാത്രം സ്വത്തവകാശത്തെ നിഷേധിക്കാൻ ബ്രിട്ടൻ ഇവിടെ സ്ഥാപിച്ച കോടതികൾ സമ്മതിച്ചില്ല. വിവാഹത്തിലൊഴികെ മറ്റെല്ലാ സംഗതികളിലും സ്വത്ത കൈമാറ്റത്തിന്ന മതച്ചടങ്ങു മാത്രം പോരെന്നും, രേഖയുംകൂടിയുണ്ടായാലെ മതിയാകൂ എന്നും ബ്രിട്ടൻ നിശ്ചയിച്ചു. ബ്രിട്ടൻ മതം നിരോധിച്ചുവെന്ന പറഞ്ഞതിന്റെ അർത്ഥം ഇങ്ങനെ രേഖയുണ്ടെങ്കിലേ സമ്മതിക്കൂ എന്ന വരുത്തിയതാകുന്നു. ഒരു പെൺകുട്ടിയെ

---

1 'കൈമുക്ക്' എന്ന സമ്പ്രദായത്തെപ്പറ്റിയും അതിന്റെ ചരിത്രത്തെപ്പറ്റിയും വിശദമായി എന്റെ സ്മരണകൾ 3_ാംഭാഗം 9_ാം അദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുള്ളതു നോക്കുക.

വിവാഹം ചെയ്തു കൊടുത്താൽ അവർ പിറന്ന ഗൃഹത്തിലെ അവകാശങ്ങളെല്ലാം നശിക്കുകയും, ഭർത്തൃഗൃഹത്തിലെതെല്ലാം ലഭിക്കുകയും ചെയ്യുമല്ലൊ; അതിനു മാത്രം രേഖ വേണമെന്നു നിർബ്ബന്ധിച്ചിട്ടില്ല. വിവാഹമൊഴികെ എന്നു പറഞ്ഞതിന്റെ സാരം താണെന്നും അറിയണം. ദത്തിനെ നിയമംമൂലം നിരോധിച്ചത് ഡൽഹൗസി പ്രഭുവാണ്. 1848-ൽ അധികാരത്തിൽ വന്ന അദ്ദേഹം ആദ്യംതന്നെ കൊണ്ടുവന്ന നിയമമാണ് 'ദത്താപഹാരനയം'. നാട്ടുരാജാക്കന്മാരിൽ ആരെങ്കിലും ശരിയായ പിന്തുടർച്ചാവകാശികൾ ഇല്ലാതെ മരിച്ചാൽ ആരെയും ദത്തെടുക്കാതെതന്നെ രാജ്യം പരമാധികാരമുള്ള ബ്രിട്ടീഷുഗവർമ്മെന്റിൽ ചേരേണ്ടതാണെന്നതായിരുന്നു ആ നിയമം. ഇതിനെസ്സംബന്ധിച്ച രസകരമായ ഒരു പശ്ചാത്തലം കൂടിയുണ്ട്. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടിയപ്പോൾ അഞ്ഞൂറിലധികം നാട്ടുരാജ്യങ്ങൾ ഉണ്ടായിരുന്നുവല്ലൊ. ബ്രിട്ടന്റെ ആധിപത്യം ഇവിടെ ഉറച്ച കാലത്ത് അത് എഴുനൂറോളമുണ്ടായിരുന്നുവത്രെ. അവരിൽ ചിലർ സന്താനമില്ലാതെ വരുമ്പോൾ തങ്ങളുടെ സേവകന്മാരും ഇഷ്ടമുള്ളവരുമായ ചിലരെ ദത്തെടുക്കാൻ തുടങ്ങി. രാജവംശത്തിൽ സന്താനമില്ലാതെ വന്നാൽ ആ രാജ്യം ബ്രിട്ടീഷിന്ത്യയോടുകൂട്ടിച്ചേർക്കാമല്ലൊ. ഈ ദത്തെടുക്കുവാനുള്ള അധികാരം അതിനു വിഘാതമായിരുന്നുവല്ലൊ. ഡൽഹൗസി ആ നിയമം പാസ്സാക്കിയതിന്റെ ഉന്നം അതായിരുന്നു. സത്താറ, സാംബൽപൂർ, നാഗ്പൂർ, ത്സാൻസി മുതലായ നാട്ടുരാജ്യങ്ങൾ അദ്ദേഹത്തിന്റെ കാലത്തുതന്നെ (1848—56) ഈ നിയമംമൂലം ബ്രിട്ടീഷിന്ത്യയോടു കൂട്ടിച്ചേർക്കപ്പെട്ടു. രാജ്യാവകാശത്തെ സ്സംബന്ധിച്ചായിരുന്നതിനാൽ കേരളത്തിലെ നമ്പൂതിരിമാർക്ക് ഈ നിയമം ബാധകമാകുമോ എന്നു വ്യക്തമായിരുന്നില്ല. ഏതായാലും അതു പരീക്ഷിക്കുവാൻ ആരും തയ്യാറായില്ലെന്നു പറയേണ്ടു. അതിനാൽ അന്നുമുതൽ ദത്തെടുത്താലും രേഖയും കൂടിയുണ്ടാക്കുന്ന സമ്പ്രദായം ആരംഭിച്ചുവെന്നാ

ന്നു കേട്ടിട്ടുള്ളതു്. അതിനുശേഷമുണ്ടായിട്ടുള്ള ഒന്നിനും വെട്ടിരിയ്ക്കലിനും സർവ്വസ്വദാനത്തിനും കേവലം അനുജ്ഞയ്ക്കു പുറമേ വല്ലതും കൂടിയുണ്ടാകണമെന്ന സമ്പ്രദായം നടപ്പായി. അത്ര തന്നെത്തായിരുന്നു, കല്ലിച്ചു പുറത്താക്കുന്ന വഴിയിൽനിന്നുപോലും അവർക്കുള്ള അവകാശം കിട്ടിബോധിച്ചതായി സ്ഥാപിപ്പിച്ചു ചെലവും ഒഴിച്ചി വാങ്ങിയിരുന്നുവല്ലോ. ഇനി ഈ ശാഖാചംക്രമണം ഇവിടെ നിർത്തി പ്രകൃതം തുടരട്ടെ.

ഏതെങ്കിലും ഒരില്ലത്തു് സന്തതി വിച്ഛേദം വന്നാൽ അതിനെ നിലനിർത്തുവാൻ മേൽപറഞ്ഞ ആദ്യത്തെ മൂന്നു സമ്പ്രദായങ്ങളെയാണ നമ്പൂതിരിമാർ സ്വീകരിച്ചിരുന്നതു്. അവയിൽ ആദ്യത്തേതായ 'വെട്ടിരിയ്ക്കുക' എന്നതിൽ വരുന്ന ആളും ശേഷക്കാരാകയാൽ ആളിലാതൃാദികളിലൊന്നിലും മാറ്റം വരുന്നില്ല. പിന്നത്തെ വംശക്കാർ അവിടെ ജനിച്ച ആളുടെ സന്താനങ്ങളല്ലാതാവുകയെന്നുള്ളുവല്ലോ. സർവ്വസ്വദാനത്തിന്റെയും ദത്തിന്റെയും കാര്യങ്ങളിലങ്ങനെയല്ല. വരുന്ന ആളുടെ ഗോത്രം, സൂത്രം, ചരണം, വേദം ആളിലാതൃം മുതലായതെല്ലാം മാറിയെന്നു വരും; മാറാതെയുമിരിപ്പും. അതോടുകൂടി അവിടുത്തെ ഇല്ലപ്പേരുംകൂടി മാറി അയാൾ ജനിച്ച ഇല്ലത്തിന്റെ പേർ സ്വീകരിക്കുകയും, രേഖകളെല്ലാം ക്രമേണ ആ പേരിലേയ്ക്കു മാറുകയും ചെയ്യുന്നു. എന്നാൽ ആ ഇല്ലപ്പേരാണെങ്കിൽ ആ ദേശത്തുമാത്രമല്ല അടുത്ത മററു പ്രദേശങ്ങളിൽ കൂടി പേരും പ്രശസ്തിയുമുള്ളതായിരിക്കും. ഒരു കന്യക അന്യഗൃഹത്തിലെ അംഗമായിരുന്നുവെങ്കിലും വേളികഴിച്ചു കൊണ്ടുവന്നാൽ അവർ ഭർത്തൃഗൃഹത്തിലെ സകല അവകാശങ്ങളോടുംകൂടിയ അംഗമായി മാറുന്നുവെങ്കിലും ആ മാററത്തെ പൊതുജനങ്ങൾ ശ്രദ്ധിയ്ക്കാറില്ല. ശ്രദ്ധിയ്ക്കേണ്ടതുമില്ലല്ലോ. ഏതാണ്ടതുപോലെ ഈ പേർ മാറവും റിക്കാർട്ടുകളിൽ മാത്രമെയുണ്ടാവൂ; ആ ദേശക്കാർക്കോ, സ്വജനങ്ങൾക്കോ, അവരെ പരിചയമുള്ള മററുള്ളവർക്കോ അതൊന്നും

അറിയേണ്ടതായ കാൎയ്യമില്ല, അറിയുകയുമില്ല. അതിനാൽ അവരെല്ലാം പരമ്പരയായി അറിഞ്ഞും പറഞ്ഞും വന്നിരുന്നതും പണ്ടേ പ്രശസ്തിയുള്ളതുമായ ആ പഴയ ഇല്ലപ്പേർതന്നെ വ്യവഹരിച്ചുവരികയും ചെയ്യുന്നു. ഇതിനെ ഒരു ഉദാഹരണംകൊണ്ടു ഒന്നുകൂടി വ്യക്തമാക്കാം. വടക്കാഞ്ചേരി എന്നതു് ദേശത്തിൻേറയും ഇല്ലത്തിൻേറയും പേരാകുന്നു. അവിടെ സന്തതിയില്ലാതെ വന്നുവെന്നു വിചാരിക്കുക. അപ്പോൾ വടവക്കോട്ടുനിന്നു അവിടേക്കു ഒരാളെ ദത്തെടുക്കുന്നു. ആ ദത്തനാകട്ടെ ആ ഇല്ലപ്പേരും റിക്കാർട്ടുകളും വടവക്കോട് എന്നാക്കി മാററുന്നു. എന്നാൽ ദേശക്കാരും അവരെ അറിയുന്ന മററു പൊതുജനങ്ങളും അതറിയുന്നില്ല, അറിഞ്ഞിട്ടു കാൎയ്യവുമില്ല. അതിനാൽ അവരെല്ലാം പണ്ടേ പ്രശസ്തിയുള്ള വടക്കാഞ്ചേരി മന എന്ന പേർതന്നെ പറഞ്ഞുവരികയും ചെയ്യുന്നു. മുമ്പു പറഞ്ഞതായ കോതറിക്കൂർമന, കടന്നൂർമന മുതലായതെല്ലാം ഇതിനു ഉദാഹരണങ്ങളാണു്.

ഇനി മറെറാരു വിധത്തിലും കാണുന്നുണ്ടു്. പുതുതായി വന്നയാൾ താൻ ജനിച്ചതായ ഇല്ലത്തിൻെറ പേർ ഉപേക്ഷിക്കുകയും, പുതിയ ഇല്ലപ്പേര് തൻേറതായി സ്വീകരിക്കുകയുമാണതു്. ഇതിനു ഉദാഹരണം ഇപ്പോൾ പെരുവനത്തു് ഊരാൺമക്കാരനായ ചിററൂർ നമ്പൂതിരിപ്പാട്ടിലെ ഇല്ലമാകുന്നു. ഇന്നത്തെ ഈ ചിററൂർ തറവാട്ടിലെ വംശം അവിടുത്തെതല്ല. ചിററൂരില്ലം സന്തതിയില്ലാതെ അന്യം വന്നപ്പോൾ മുളളനോട്ടുകര തറവാട്ടിലേക്കു സിദ്ധിച്ചു. അപ്പോൾ ആ തറവാട്ടുകാർ ചിററൂരിൽ വന്നു് താമസമാക്കുകയും, സ്വന്തം ഇല്ലപ്പേരുപേക്ഷിച്ചു് ചിററൂർ എന്നതു് സ്വന്തം ഇല്ലപ്പേരായി സ്വീകരിക്കുകയുമാണുണ്ടായതു്. ഇങ്ങിനെ വംശം മാറുമ്പോൾ രണ്ടു വിധത്തിലും ഇല്ലപ്പേരുകൾ സ്വീകരിച്ചുകാണുന്നുണ്ടു്. ഇവിടെ പ്രകൃതം ഇല്ലപ്പേർ എങ്ങിനെ എന്തിനുവേണ്ടി മാറുന്നു എന്നല്ല. പഴയ ഇല്ലപ്പേർ കൂടുതൽ പ്രശസ്തിയുള്ളതാവുക

യാലാണു് പുതുതായി വന്നയാറം ഇല്ലപ്പേർ മാററിയാലും അതു റിക്കാർട്ടുകളിൽ മാത്രമായിക്കിടക്കുന്നതും പൊതുജനങ്ങളെല്ലാം ആ പഴയ പേരിൽതന്നെ വ്യവഹരിച്ചുവരുന്നതുമെന്നാകുന്നു. ചിററൂർ മന വളരെ പ്രശസ്തിയുള്ളതായിരുന്നതിനാൽ ഉള്ളനാട്ടുകര നമ്പൂതിരിപ്പാടു് ചിററൂർ എന്ന പേർ സ്വീകരിയ്ക്കാതെ ഉള്ളനാട്ടുകര എന്ന പേർ തന്നെ തുടർന്നു വരികയാണു ചെയ്തിരുന്നതെങ്കിൽ അതു റിക്കാർട്ടുകളിൽ മാത്രമായിക്കിടക്കുവാനും, ജനങ്ങറം വ്യവഹരിക്കുന്നതെല്ലാം ചിററൂർ എന്നു തന്നെയാവാനുമാണു ഇടയുള്ളതെന്നും പറയാം.

ഏതുവിധത്തിലായാലും ശരി, അത്തരം ഇല്ലക്കാർക്കു അതാതു ദേശവുമായി മററില്ലക്കാരെക്കാറം കൂടുതൽ പ്രാധാന്യവും പ്രാമാണ്യവും ഒരുകാലത്തുണ്ടായിരുന്നുവെന്നു വിചാരിച്ചാൽ തെററില്ല. എന്നാൽ ദേശത്തിന്റെയും ദേശക്ഷേത്രത്തിന്റെയും പേരുകറം ഒന്നായിക്കാണുന്നതുപോലെ ഇല്ലപ്പേരും ദേശപ്പേരും ഒന്നായിട്ടുള്ള ഇല്ലങ്ങറം ഇന്നു അത്ര വളരെ ഉണ്ടാകുമെന്നു തോന്നുന്നില്ല; ഉണ്ടാവില്ലെന്നു തീർച്ചയുമാണു്. അതിനു കാരണമിതാണു്. ഒന്നാമതു് ദേശക്ഷേത്രങ്ങറംക്കെല്ലാം ദേശപ്പേർ കൊടുക്കണമെന്നു ഒരു നിർബ്ബന്ധം പോലെയായിരുന്നു. ദേശക്ഷേത്രമല്ലേ? അതിനാൽ ഏററവും ഉചിതമായിരിയ്ക്കുക ദേശത്തിന്റെ പേർതന്നെ അമ്പലത്തിനും കൊടുക്കുകയാണല്ലോ. ഇല്ലത്തിന്റെയും ദേശത്തിന്റെയും പേരുകറം ഒന്നാവുകയോ ദേശപ്പേരിനാൽ അറിയപ്പെടുകയോ വേണമെന്നു ആക്കും അത്ര നിർബ്ബന്ധമുണ്ടാവില്ല. അതിനു പുറമെ പല ഇല്ലങ്ങളും —പ്രഥമപുത്രൻ മാത്രം വിവാഹംചെയ്യുക എന്ന നടപടി കാരണം—കുററിമുടിഞ്ഞു് അന്യം വന്നിട്ടുണ്ടു്. അത്തരം തറവാട്ടുകറം മുമ്പു പറഞ്ഞപോലെ ദത്തെടുത്തിട്ടും സർവ്വസ്വദാനം കൊണ്ടുമായിരിയ്ക്കും പിന്നീടു നിലനിർത്തിപ്പോന്നതു്. അങ്ങിനെ വന്നാൽ രണ്ടാമത്തെ ഇല്ലപ്പേരിലാണു പിന്നെ അറിയപ്പെട്ടുവന്ന

തെന്നു വരാമല്ലൊ. സ്വത്തു മുഴുവൻ നശിച്ചു പാപ്പരായി നാടുവിട്ടു പോയ ഇല്ലങ്ങളും വളരെ ഉണ്ടാകും. ടിപ്പുവിന്റെ ആക്രമണം കാരണം പല പരിവൎത്തനങ്ങളും വന്നിട്ടുണ്ടല്ലൊ. ദേശക്ഷേത്രങ്ങളെപ്പോലെ ഇത്തരം ഇല്ലക്കാരുടെ സംഖ്യ അത്രവളരെ ഉണ്ടാവാതിരിപ്പാൻ ഇതെല്ലാം കാരണമാണ്.

ദേശക്ഷേത്രങ്ങൾ നശിക്കുകയോ നശിപ്പിക്കുകയോ ചെയ്താലും അവയ്ക്കു സ്ഥാനഭ്രംശം സംഭവിച്ചിരിക്കയില്ല. ഇത്തരം നശിച്ച ക്ഷേത്രങ്ങൾ ഇന്നും ധാരാളം കാണുന്നതിനു ഇതും കാരണമാണല്ലൊ.

ആദ്യകാലത്തു്—ആൎയ്യന്മാർ കേരളത്തിൽ ദേശം ദേശമായി വ്യാപിച്ചുതുടങ്ങിയപ്പോൾ—ഓരോ ദേശത്തിനും ശരിയായ പേരൊന്നും ഉണ്ടായിരിക്കയില്ല. ഇന്നത്തെ കമ്പനികൾ വ്യവസായവ്യാപാരസ്ഥാപനങ്ങൾ മുതലായവയ്ക്കുന്നപോലെ പ്രത്യേകം ആദ്യംതന്നെ പേരിട്ടു എന്നു വരില്ല. പേരിടുകയല്ല; കാലാന്തരത്തിൽ പേരുണ്ടായിത്തീരാനാണെളുപ്പം. തെക്കൻതിരുവിതാംകൂർ വടക്കൻതിരുവിതാംകൂർ വടക്കെ മലബാർ തെക്കെ മലബാർ മുതലായവ കല്പിച്ചുകൂട്ടി നിൎദ്ദേശിച്ച പേരാവില്ല; കാലാന്തരത്തിൽ ആ പ്രദേശങ്ങൾക്ക ആ പേർ വന്നുചേൎന്നതാവണം. അതുപോലെത്തന്നെ പല ദേശങ്ങളേയും തെക്കുമുറി വടക്കുമുറി എന്നിങ്ങനെ രണ്ടായിപ്പറഞ്ഞുകാണാം. കിഴക്കെപ്പുറത്ത് പടിഞ്ഞാറെപ്പുറത്ത് എന്നും മററും പലതും പരിചയമുണ്ടാവും. ആദ്യത്തിൽ ഒരേ ദേശമേ അവിടെ ഉണ്ടായിരിക്കൂ. അതു ക്രമത്തിൽ വ്യാപിച്ചു വലുതായപ്പോൾ തെക്കെ ഭാഗത്തേയും വടക്കെ ഭാഗത്തേയും വേൎതിരിച്ചു പറയേണ്ട ആവശ്യം വന്നു. അങ്ങിനെ കുറെ കഴിഞ്ഞപ്പോൾ അതേ ദേശംതന്നെ പ്രത്യേകം തെക്കും വടക്കും രണ്ടു മുറികളായി നിലവിൽ വന്നു. അങ്ങിനെയായിരിക്കണം ഇത്തരം പേരുകൾ ഉണ്ടായിരുന്നതു്. ഇതിനു ചില ഉദാഹരണങ്ങൾ കാണിക്കാം.

തിരുവനന്തപുരം പട്ടണത്തിൽ 'പുളിമൂട്'' എന്നുള്ളതു ഇന്നു പ്രസിദ്ധമായ സ്ഥലമാണല്ലൊ. ഉദ്ദേശം 50—55 കൊല്ലങ്ങൾക്കു മുമ്പു ഈ പ്രദേശത്തിനു ആ പേർ വന്നിട്ടില്ല. ഇപ്പോഴത്തെ പോസ്റ്റാഫീസു നില്ക്കുന്നതിന്റെ സമീപത്തായി ഒരു വലിയ പുളിമരം നിന്നിരുന്നു. "മൂട്" എന്ന ഭാഷ കൊച്ചി_മലബാർ പ്രദേശങ്ങളിൽ — വടക്കൻപ്രദേശങ്ങളിൽ — കുറച്ചുകൂടിലമാണെങ്കിലും തെക്കൻതിരുവിതാംകൂറിൽ ഇതധികമായല്ല. മരത്തിന്റെ കട — ചുവട്—എന്നതിനു മൂട് എന്ന ഭാഷ അവിടങ്ങളിൽ സാധാരണയാകുന്നു. ആ പുളിമരത്തിന്റെ കട എന്ന അർത്ഥത്തിലാണു ആ പ്രദേശത്തിനു പുളിമൂട് എന്ന പേർ വന്നതു്. മുമ്പു് അവിടെയെങ്ങും തണൽപ്രദേശമുണ്ടായിരുന്നില്ല; ആ പുളിമരത്തിനു തണലുണ്ടു് അതിനാൽ വെയിലുള്ളപ്പോഴും ആ തണലിന്നായി അതിന്റെ ചുവട്ടിൽ ആളുകൾ വന്നു നിന്നിരുന്നു. അതിനാലായാണു ആ പ്രദേശത്തിനു ആ പേർ വന്നതു്. ആ പുളി തീരെ നശിക്കാതെ നില്ക്കുന്നതു കണ്ടതായി എനിക്കു നേരിയ ഓർമ്മയുണ്ടു്.

ഇല്ലത്തുനിന്നു മൂന്നു നാഴിക വടക്കുപടിഞ്ഞാറായി 'പോക്കളം' എന്നൊരു ദേശമുണ്ടു്. മുൻകാലത്തു കൊച്ചിയും കോഴിക്കോട്ടും തമ്മിൽ വലിയ യുദ്ധം നടന്ന സ്ഥലമാണതു്; അന്നത്തെ "പോർക്കളം" ആണു അതു്. കാലാന്തരത്തിൽ പോർക്കളം പോയിട്ടു് പോക്കളം ആയി മാറിയതാണു്. അതിന്റെ അടുത്തു തെക്കുവശത്തുള്ള കുന്നിന്റെ പേർ "കോട്ടക്കുന്നു്" എന്നാകുന്നു. പഴയ സമ്പ്രദായത്തിലുള്ള വലിയ മൺകോട്ട അവിടെയുണ്ടായിരുന്നു. ഇപ്പോൾ മിക്കതും നശിക്കുകയും നശിപ്പിക്കുകയും ചെയ്തുവെങ്കിലും അതിന്റെ അവശിഷ്ടം ഇപ്പോഴും കാണാം. ആ യുദ്ധകാലത്തു പണിചെയ്ത കോട്ടയാണതു്. ആ കുന്നിനു ആ പേരുണ്ടാവാൻ കാരണവും അതുതന്നെയാകുന്നു.

ഈ പേരുകളും ദേശത്തുതന്നെ ഒരു പറമ്പിട മാത്രം ദൂരത്തായി രണ്ടില്ലങ്ങളുണ്ടു്. അതിൽ വടക്കെ ഇല്ലത്തിന്റെ പേർ വടക്കേടം എന്നും, തെക്കേതിന്റെ പേർ തെക്കേടമെന്നുമാകുന്നു. രണ്ടു പേർ രണ്ടു സ്ഥലത്തു വന്നു താമസമാക്കി. അന്നു അവൎക്കു ഇല്ലപ്പേരൊന്നും ആയിട്ടില്ല. പിന്നെ ജനങ്ങൾക്കു അവരെപ്പററി പറയേണ്ടിവന്നപ്പോൾ തെക്കെ ഇല്ലത്തെ തെക്കേടം എന്നും, വടക്കേതിനെ വടക്കേടം എന്നും പറഞ്ഞുതുടങ്ങി. കാലാന്തരത്തിൽ അതു അവരുടെ ഇല്ലപ്പേരായിത്തീരുകയും ചെയ്തു. അങ്ങിനെയല്ലേ ഉണ്ടായിരിക്കുക?

ഇത്തരം കേസുകളെ മറെറാരുവിധത്തിൽ ചിലർ വ്യാഖ്യാനിക്കുന്നുണ്ടു്. "ആദ്യം ഒരേ ഇല്ലമായിരുന്നു; പിന്നീടു ഭാഗിച്ചു പിരിഞ്ഞപ്പോഴാണു് തെക്കേടവും വടക്കേടവുമായതു്" എന്നാണവർ വാദിക്കുന്നതു്. അതു ശരിയാകുമോ? ഭാഗം വാങ്ങി വടക്കോട്ടും തെക്കോട്ടും പോയ ആളെ അങ്ങിനെ പറയാമെന്നതു ശരിതന്നെ. പിരിഞ്ഞുപോയ ആൾക്കു് അങ്ങിനെ പേരുണ്ടാവാമെന്നല്ലാതെ മൂലകുടുംബത്തിന്റെ പേർ മാറി അതിനു വിപരീതമാകേണ്ടതായ കാൎയ്യമെന്താണു? ഇതിനു ഉദാഹരണം കാണിക്കാം. കാനിപ്പയ്യൂർ നിന്നു ഒരു ശാഖക്കാർ ഭാഗം വാങ്ങി തെക്കെപ്പുറത്തു ഒരു പറമ്പിൽ താമസമാക്കിയെന്നു വിചാരിക്കുക, ആ ശാഖക്കാരുടെ ഇല്ലത്തിനു തെക്കേടം എന്നു പറയാം. എന്നാൽ ആ കാരണത്താൽ മൂലകുടുംബത്തിന്റെ പേർ കാനിപ്പയ്യൂർ എന്നതു മാറി ആ സ്ഥാനത്തു വടക്കേടം എന്ന പേർ വരുന്നതിനു കാരണമില്ലല്ലോ. ഒരു ഇല്ലം മാത്രമായിരിക്കുമ്പോൾ തെക്കേടം വടക്കേടം ആദിയായ പേരുണ്ടാവാനും തരമില്ല. അതിനാൽ ഏകദേശം ഒരു കാലത്തു സ്നേഹിതന്മാരായ രണ്ടു കൂട്ടർ അടുത്ത രണ്ടു സ്ഥലത്തായി ഇല്ലം പണിചെയ്തു താമസമുറപ്പിച്ചു, അപ്പോൾ തെക്കേതു തെക്കേടവും വടക്കേതു വടക്കേടവുമായിത്തീരുകയും ചെയ്തു. പരമാൎത്ഥം അങ്ങിനെയാവാനേ തരമുള്ളു.

തെക്കേപ്പാട്ട് വടക്കേപ്പാട്ട് കിഴക്കേപ്പാട്ട് പടിഞ്ഞാറ്റേപ്പാട്ട് നടുവിൽപ്പാട്ട് മേൽപാട്ട്, തെക്കേടം വടക്കേടം കിഴക്കേടം പടിഞ്ഞാറേടം നടുവിലേടം, തെക്കിനിയേടം വടക്കിനിയേടം കിഴക്കിനിയേടം പടിഞ്ഞാറ്റിനിയേടം, തെക്കുംഭാഗം വടക്കുംഭാഗം കിഴക്കുംഭാഗം, തെക്കില്ലം വടക്കില്ലം, വടക്കുംകര പടിഞ്ഞാറെക്കര, മേലേടം കീഴേടം, എളേടം മൂത്തേടം, പുതിയേടം പഴയേടം, നെടിയേടം കുറിയേടം, കറുത്തേടം വെളുത്തേടം; ഇനി മറ്റൊരു വിധം പറമ്പത്ത കുന്നത്ത മണ്ണത്ത കല്ലത്ത കല്ലില്ലത്ത, പാറ പാറപ്പുറം പാറക്കുന്നം പാറശ്ശാട്ട്, കഴിശ്ശാട്ട് കുന്നക്കാട്ട് പുറക്കാട്ട് വേങ്ങാക്കാട്ട്, കുന്നും പറമ്പ് മല, കാട്ടിൽ കുറുകാട്ടിൽ, ആറ്റുപുറം പുഴക്കര കുളക്കര, ചോപ്പൻ മത്തപ്പുറ ഇങ്ങിനെ പറഞ്ഞു തുടങ്ങിയാലവസാനമില്ല.

ഞാൻ ഒരു ചരിത്രപണ്ഡിതനല്ല. ഇതെല്ലാം എഴുതണമെന്നു വിചാരിച്ചു പഠിച്ചിട്ടുമില്ല. പരമ്പരയാ പറഞ്ഞുവരുന്ന കഥകൾ ചെറുപ്പത്തിൽ കേട്ടു മനസ്സിലാക്കിയതു മാത്രമാണ്. അത്തരം കേട്ടുകേൾവികളിൽ പലതും യക്ഷികഥകൾ പോലെയോ പുരാണകഥകൾ പോലെയോ അല്ലാതെ ചരിത്രമായി എഴുതാൻ പററാത്തതായിട്ടുണ്ടാവാം. എങ്കിലും നിഷ്പക്ഷമായ മനസ്സോടെ ചരിത്രസത്യം അറിയണമെന്നു മാത്രം ഉദ്ദേശിച്ചു ഗവേഷണവും അന്വേഷണവും നടത്തിയാൽ മറഞ്ഞു കിടക്കുന്ന പല വസ്തുതകളും കണ്ടെത്തുവാൻ കഴിയും. അത്തരം ചരിത്രശകലങ്ങൾ ഇപ്പോഴും തീരെ നാമാവശേഷമായിട്ടില്ല. അതിനാൽ ചരിത്രപണ്ഡിതന്മാരായ ചിലരെ കൂട്ടി ഒരു കമ്മിററി രൂപീകരിച്ചു കന്യാകുമാരി മുതൽ കാസർഗോഡു വരെ ഉടനീളം ദേശം തോറും സഞ്ചരിച്ചു അന്വേഷണം നടത്തി വിവരങ്ങൾ ശേഖരിച്ചു ഒരു റിപ്പോർട്ടു വരുത്തുന്നതു അടിയന്തരവും അത്യാവശ്യവുമാകുന്നു.



## അദ്ധ്യായം 7

# വൎഗ്ഗവും ജാതിയും.

സാധാരണയായി ജനങ്ങൾ ജാതിയെന്നും വൎഗ്ഗമെന്നും ഏതാണ്ടൊരേ അൎത്ഥത്തിൽ വ്യവഹരിച്ചുവരുന്നു. മൊത്തത്തിൽ അതു് ഒട്ടൊക്കെ ശരിയാണെന്നും പറയാം. എന്നാൽ സാരാൎത്ഥത്തിൽ ജാതിയും വൎഗ്ഗവും ഒന്നല്ല; രണ്ടുതന്നെയാകുന്നു. ജാതിയെന്നും വൎഗ്ഗമെന്നുമുള്ള പദങ്ങൾക്കു സംസ്കൃതഭാഷയിലെ അൎത്ഥം എന്തായാലും ശരി, വ്യവഹാരസൗകൎയ്യത്തിനുവേണ്ടി ഞാനിവിടെ കല്പിക്കുന്ന അൎത്ഥം താഴെപറയും പ്രകാരമാണു്. ജാതി (Caste) എന്നു പറയുന്നതു് കല്പിതമാണു്, അല്ലെങ്കിൽ കൃത്രിമമാണു്; അതു മനുഷ്യനുണ്ടാക്കുന്നതാകുന്നു. വൎഗ്ഗം (Race) അങ്ങിനെയല്ല. അതു സ്വാഭാവികമായിട്ടുള്ളതാകുന്നു. ഇതിനെ കുറച്ചുകൂടി വിസ്തരിച്ചു വിശദമാക്കാം.

നമ്പൂതിരി, അമ്പലവാസി, നായർ, പട്ടർ എന്നെല്ലാമുള്ള വിഭാഗങ്ങളെ ജാതികൾ എന്നു പറയുന്നു. ഓരോ ജാതിയിലും അനേകം ഉപജാതികളുണ്ടു്. വാരിയർ, പൊതുവാൾ, മാരാർ മുതലായവരും, ശൂദ്രൻ, പള്ളിച്ചാൻ, അത്തിക്കുറുശ്ശി ആദിയായവരും ഉപജാതികളാണല്ലൊ. മേലെ താഴെ എന്നുള്ള ഭേദങ്ങളും, തൊട്ടുകൂടായ്ക തീണ്ടിക്കൂടായ്ക മുതലായവയും ജാതിയിലെ ഉള്ളു. വൎഗ്ഗത്തിലില്ല. ജാതികളെല്ലാം ഓരോ ആവശ്യത്തിന്നായോ വിശ്വാസം കാരണമായോ ഉണ്ടായിത്തീൎന്നവയാകുന്നു. അതിനാൽ അവയെ ഇല്ലാതാക്കാനും മനുഷ്യൎക്കു കഴിയും; നശിപ്പിക്കേണമെന്നു തോന്നുകയേ വേണ്ടു. എന്നാൽ വൎഗ്ഗങ്ങൾ ഒന്നും മനുഷ്യസൃഷ്ടികളല്ല, അനാദികാലം മുതല്ക്കുള്ള പ്രകൃതിയുടെ ഗതിയനുസരിച്ചു തന്നത്താനെ വേൎതിരിഞ്ഞുണ്ടായവയാകുന്നു. അവയെ നശിപ്പിക്കുവാൻ മനുഷ്യൎക്കു സാധ്യമല്ല. അതു് ആൎയ്യൻ, ദ്രാവിഡൻ, മംഗോളിയൻ, നൊ

ഡിക്ക മുതലായവയാണ്. അവയെ വർണ്ണസങ്കരം കൊണ്ടല്ലാതെ വേഷഭാഷാഭൂഷണാദ്യാചാരാദികളെക്കൊണ്ടൊന്നും മാററാൻ സാധിക്കയില്ല. ഈ വർഗ്ഗങ്ങൾക്കെല്ലാം അടുത്തുകൂടാഴ്കയോ തൊട്ടുകൂടാഴ്കയോ ഇല്ല; മേലെയെന്നോ താഴെയെന്നോ ഉള്ള വ്യത്യാസവുമില്ലല്ലോ. ഇതിന്നൊരു ഉദാഹരണം പറയാം. സിന്ധി, കങ്കാണം, മാംഗോറം, പൊള്ളാച്ചി, ഇംഗ്ലീഷ് മുതലായ നാല്പ്പാലികളെല്ലാം ഓരോ വർഗ്ഗങ്ങളാണ്; ജാതികളല്ല. അതുതന്നെയാണ് ഇവിടത്തേയും സ്ഥിതി. മനുഷ്യസൃഷ്ടിയാകയാൽ ജാതികൾക്കൊന്നിനും ശാസ്ത്രീയമായ അടിസ്ഥാനമില്ല. എന്തു വെച്ചാൽ മനുഷ്യസൃഷ്ടികളായ വസ്ത്രധാരണാദികളെല്ലാം മാററി ദേഹത്തെ മാത്രം പരിശോധിച്ചാൽ നമ്പൂതിരിയേയും, വാരിയരേയും, ശൂദ്രനേയും, അത്തിക്കുറുശ്ശിയേയും മററും വേർതിരിച്ചറിയുവാൻ സാധിക്കയില്ലെന്നർത്ഥം. ഈവക മാററങ്ങളൊന്നും അകത്തുള്ള (ദേഹത്തെ) ബാധിക്കയില്ല; തൊലിപ്പുറമെ മാത്രമെ ഉണ്ടാകൂ. എന്നാൽ ആര്യൻ, ദ്രാവിഡൻ, മംഗോളിയൻ മുതലായ വർഗ്ഗങ്ങളെയാണെങ്കിൽ നരവംശശാസ്ത്രപ്രകാരം (Anthropology) പരിശോധിച്ചാൽ തിരിച്ചറിയുവാൻ പ്രയാസവുമില്ല. ആ ശാസ്ത്രപ്രകാരമാണ മനുഷ്യവർഗ്ഗത്തെ വേർതിരിച്ചിരിക്കുന്നത്; അല്ലാതെ അതിന്നടിസ്ഥാനം മനുഷ്യരുടെ ഇഷ്ടമോ സങ്കല്പമോ അല്ല. ജാതികൾക്കാകട്ടെ അങ്ങിനെ അടിസ്ഥാനമൊന്നുമില്ല; വെറും സങ്കല്പം മാത്രമെ ഉള്ളൂ. അതുകൊണ്ടു ജാതികളെ വേണമെങ്കിൽ നമുക്കു ഇനിയും സൃഷ്ടിക്കാൻ കഴിയും; ഇപ്പോഴുള്ളവയെ നശിപ്പിക്കുവാനും കഴിയായ്കയില്ല. വർഗ്ഗത്തെ ഒരിക്കലും നശിപ്പിക്കാൻ സാധിക്കയില്ല; പുതുതായി സൃഷ്ടിക്കാനും പ്രയാസമാണ്.

മറെറാരുവിധത്തിൽ പറയുകയാണെങ്കിൽ ഓരോ ജാതിയിലും പല വർഗ്ഗങ്ങളുണ്ടാവാം; വർഗ്ഗങ്ങളിൽ ജാതിയുണ്ടാകുവാനും സാധിക്കും. അതായത് ഏതു വർഗ്ഗക്കാരനേയും നമുക്കിഷ്ടംപോലെ ജാ

തികളാക്കി മാററാം എന്നത്രേ. പക്ഷേ നരവംശശാസ്ത്രപ്രകാരം പരിശോധിച്ചാൽ ജാതിയെ തിരിച്ചു കാണുകയില്ല; വൎഗ്ഗത്തെ തിരിച്ചു കാണാതിരിക്കുകയുമില്ല. സ്വൎണ്ണംകൊണ്ടു മോതിരവും താലിയും, വളയും, കമ്മലും—എല്ലാ പണ്ടങ്ങളും—ഉണ്ടാക്കാൻ കഴിയും. എങ്കിലും സ്വൎണ്ണം സ്വൎണ്ണമായിത്തന്നെ ഇരിക്കുകയേ ചെയ്യൂ. അതിനു മാററം വരുന്നില്ല. എല്ലാററിൻേറയും അടിസ്ഥാനം സ്വൎണ്ണമാണു്. ആകൃതിക്കു മാററം വരുന്നുള്ളു. ഒരുദാഹരണം കൂടി കാണിക്കാം. സിന്ധി, ഓംഗോറം, കച്ചി മുതലായ നാല്ക്കാലികൾ ഓരോ വൎഗ്ഗങ്ങളാണല്ലോ. അവയെ വൎണ്ണസങ്കരം കൊണ്ടല്ലാതെ അന്യോന്യം മാററാൻ സാധിക്കുകയില്ല. വണ്ടിക്കാള, ഉഴവുകാള, ചക്കിനു പൂട്ടുന്നവ, അപ്പനെന്നതു് (കാളകളിക്കുള്ളതു്) ഇതെല്ലാം ഓരോ ജാതികളാകുന്നു. ആളെടമെല്ലാം നമ്മൾ കൃത്രിമമായി പഠിപ്പിച്ചതാണു്. എല്ലാ വൎഗ്ഗത്തെയും ഇത്തരംജാതികളായി മാററാൻ—അതാതു പ്രവൃത്തി പഠിപ്പിക്കാൻ—നമുക്കു കഴിയും. അതുതന്നെയാണു് മനുഷ്യരുടെ സ്ഥിതിയും. എല്ലാ വൎഗ്ഗക്കാരെയും ജാതികളാക്കി മാററാം. ഒരു ഹരിജൻ കുടുമ കെട്ടിവെച്ചു് പൂണൂലുമിട്ടു ഭസ്മവും ചന്ദനവും കുറിയിട്ടു തേവാരത്തു് നിന്നാൽ നമ്പൂതിരിയായി. ഒരു നമ്പൂതിരിയുടെ താടി നീട്ടി കുടുമ വടിച്ചു് ചരടും കോണകവും കളഞ്ഞു് ജോനകക്കച്ച ചുററി—വേണമെങ്കിൽ നെററിയിൽ നിസ്കാരത്തഴമ്പുമുണ്ടാക്കി—നിത്തിയാൽ ആരും മാപ്പിളയാണെന്നേ വിചാരിക്കൂ. പക്ഷേ നരവംശശാസ്ത്രത്തിൻേറ ദൃഷ്ടിയിൽ നമ്പൂതിരിയോ ഹരിജനോ മാപ്പിളയോ ഒന്നുമില്ല; ആൎയ്യദ്രാവിഡാദി വൎഗ്ഗങ്ങളേയുള്ളു. അതു് അയാൾ കണ്ടുപിടിക്കുകയും ചെയ്യും. ചുരുക്കിപ്പറഞ്ഞാൽ ജാതികൾ സങ്കല്പസൃഷ്ടികളാണു്; അതുകൾ സങ്കല്പത്താൽ തന്നെ ഇല്ലാതാക്കുവാനും കഴിയും. വൎഗ്ഗങ്ങൾ മനുഷ്യസൃഷ്ടികളല്ല; പ്രകൃതിസൃഷ്ടികളാണു്. അവയെ മനുഷ്യർ നശിപ്പിക്കാൻ കഴിയുകയുമില്ല. ആദികാലങ്ങളിൽ വൎഗ്ഗമേ ഉണ്ടായിരുന്നുള്ളു. ജാതി പിന്നീടു കുറി

മമായി സൃഷ്ടിച്ചതാണു്. അതിനാൽ ജാതി കാലാന്തരത്തിൽ ഇല്ലാതായേക്കും; പക്ഷെ വൎണ്ണം ഒരിക്കലും ഇല്ലാതാവുകയുമില്ല. ഈ തത്വത്തെ മനസ്സിൽ വെച്ചുകൊണ്ടേയാലേ അടുത്ത അദ്ധ്യായങ്ങളിൽ പറയുന്ന സംഗതികൾ എളുപ്പത്തിൽ ഗ്രഹിക്കുവാൻ കഴിയൂ എന്നു കരുതിയാണു ഇവിടെ ഈ വിഷയം ഇത്രയും വിസ്തരിച്ചതു്.



അദ്ധ്യായം 8

## കേരളത്തിലെ വൎണ്ണങ്ങൾ.

ആൎയ്യന്മാർ കേരളത്തിൽ വന്നു കുടിയേറിപ്പാൎത്തു തുടങ്ങിയ കാലത്തു ഇവിടെ വൎണ്ണങ്ങൾ ഉണ്ടായിരുന്നുള്ളു; ജാതി ഉണ്ടായിക്കഴിഞ്ഞിരുന്നില്ല. "ഇന്നു നമ്പൂതിരി, അമ്പലവാസി, നായർ മുതലായി അനേകം ജാതികളേയും ഉപജാതികളേയും കാണുന്ന സ്ഥിതിക്കു അന്നും അതില്ലായിരുന്നുവെന്നെങ്ങിനെ വിശ്വസിക്കാം. അതിനു തെളിവെന്താണു്? എന്നും മററും ചില ചോദ്യത്തിന്നവകാശമുണ്ടു്. പക്ഷെ "ജാതിസ്വാഭാവികമല്ലെന്നും, കൃത്രിമമാണെന്നും, വൎണ്ണം മാത്രമെ സ്വാഭാവികമായിട്ടുള്ളു എന്നും സ്ഥാപിതമായ സ്ഥിതിക്കു അന്നുതന്നെ ജാതി വേർതിരിഞ്ഞുണ്ടായിക്കഴിഞ്ഞുവെന്നു തെളിഞ്ഞെങ്കിലല്ലാതെ അങ്ങിനെ വിശ്വസിക്കുമോ?" എന്നുള്ള മറുചോദ്യമാണു അതിനുള്ള മറുപടി. ഇന്നു പല ജാതികളുണ്ടെന്നു കൊണ്ടു മാത്രം അന്നു ജാതിയുണ്ടായിരുന്നുവെന്നതിലേക്കു തെളിവാകയില്ല. അതിനുപുറമെ വൎണ്ണഭേദത്തെപ്പററിയല്ലാതെ ജാതിഭേദത്തെപ്പററി സ്മൃത്യാദി ഗ്രന്ഥങ്ങളിൽ അധികമൊന്നും പറഞ്ഞുകാണുന്നുമില്ല. ഗീത സ്മൃതികൾ മുതലായ ഗ്രന്ഥങ്ങളിൽ ബ്രാഹ്മണാദി നാലു വൎണ്ണങ്ങളെ വേൎപ്പെടുത്തിപ്പറയുന്നുണ്ടെങ്കിലും അതൊന്നും വൎണ്ണഭേദം മാത്രമായിട്ടല്ലാതെ ജാതിഭേദമായിട്ടല്ല.

"ശാശ്വതങ്ങളായ ജാതിധൎമ്മങ്ങളും കുലധൎമ്മങ്ങളുമെല്ലാം നശിക്കും[1]" എന്നിങ്ങനെ ഗീതാദി ശാസ്ത്രങ്ങളിൽ പറയുന്നതിന്റെയും താല്പൎയ്യം വൎണ്ണധൎമ്മത്തെയാകുന്നു; ഇന്നത്തെപ്പോലുള്ള ജാതിധൎമ്മത്തെയല്ല.

ഇന്നു കേരളത്തിലെ ജനങ്ങൾ അനേകം ജാതികളായിട്ടാണിരിക്കുന്നതെങ്കിലും അവയെ ശരിയായിപ്പരിശോധിച്ചാൽ അടിസ്ഥാനപരമായി നാലു വൎഗ്ഗങ്ങളെ ഉള്ളുവെന്നു കാണാം. ഈ നാലു വൎഗ്ഗങ്ങൾ ആൎയ്യന്മാർ, നാഗന്മാർ, ഈഴവർ, ആദിവാസികൾ എന്നിവയാകുന്നു. ഇവരെ ആഗതരെന്നും ആദിവാസികളെന്നും രണ്ടായിത്തിരിക്കാം. മേല്പറഞ്ഞ നാലു വൎഗ്ഗക്കാരിൽ ആദ്യത്തെ മൂന്നും ആഗതരാകുന്നു.[2] ക്രിസ്ത്യാനികൾ, മുസ്ലിങ്ങൾ മുതലായ അന്യമതങ്ങളിൽ എല്ലാ ജാതിക്കാരുമുണ്ടാവും. അവരെയെല്ലാം ഒഴിച്ചു നിറുത്തു

---

[1] ഉത്സാദ്യന്തേ ജാതിധൎമ്മാഃ കുലധൎമ്മാശ്ച ശാശ്വതാഃ.

[2] എ. ആർ. ലോഫ്ട്സ് ദൊരവർകളും ഇതേ അഭിപ്രായം രേഖപ്പെടുത്തിയിരിക്കുന്നു. "മലയാളത്തിൽ പ്രധാന ജാതികളെ ബ്രാഹ്മണർ, നായർ, തിയ്യൻ, പറയർ ഇങ്ങിനെ വിഭജിക്കാവുന്നതാകുന്നു. ഇതിൽ ഓരോ ജാതികളിലും അനേകം ഉപജാതികൾ ഉണ്ട്." (മലബാർഗസറ്റിയർ 2-ാം വാള്യം പേജ് 8) ഇതിൽ ബ്രാഹ്മണർ, നായർ, തിയ്യൻ എന്നിവർ യഥാക്രമം ആൎയ്യർ, നാഗന്മാർ, ഈഴവർ എന്നിവരാകുന്നു. പറയർ എന്നു പറഞ്ഞിരിക്കുന്നത് ആദിവാസികളായ ചെറുമർ, പുലയർ, പറയർ, നായാടി മുതലായവരെ ഉദ്ദേശിച്ചാണ്. ഗസറ്റിയർ I. 25-ാം പേജിൽ അദ്ദേഹം ഇത് വ്യക്തമാക്കിയിട്ടുണ്ട്. തീയരും ഈഴവരും ഒന്നാണെന്നും സിലോണിൽനിന്നു വന്നവരാണെന്നും അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു. ചെറുമക്കൾ പറയർ മുതലായ ജാതിക്കാരെ വിവരിക്കുന്നതിനു മുമ്പായി "ഏറ്റവും താണതരക്കാരും, ആദ്യം നാട്ടിൽ ഉണ്ടായിരുന്നവരുമായ കൂട്ടക്കാരെ (Aboriginal Classes) പ്പറ്റിയാണു ഇനി പറവാനുള്ളത്" എന്നു എഴുതിയിരിക്കുന്നതുകൊണ്ടു അവർ ആദിവാസികളാണെന്നതിനു സംശയവുമില്ല.

കളെപ്പററി മാത്രമാണ ഞാനിവിടെ ഉദ്ദേശിക്കുന്നതെന്നും വ്യക്തമാക്കട്ടെ. ജാതിഭേദങ്ങളും അവരിൽ മാത്രമാണെന്നല്ല വെപ്പ്. ഇവരിൽ ബ്രാഹ്മണരെല്ലാം കുടിയേറിപ്പാൎത്തവരും ആൎയ്യന്മാരുമാണെന്ന കാൎയ്യത്തിൽ തൎക്കമില്ലല്ലൊ. അമ്പലവാസികൾ[1] നായന്മാർ എന്ന ഇടങ്ങഴി ആശാരി മൂശാരി കരുവാൻ തട്ടാൻ കൊല്ലൻ എന്നീ ഐങ്കുടികളും, കണിയന്മാരും, മണ്ണാന്മാരും, പാണന്മാരും, പുള്ളുവന്മാരടക്കമുള്ള എല്ലാവരും നാഗന്മാരാകുന്നു. ഈ നാഗന്മാർ നമ്പൂതിരിമാർ വരുമ്പോൾ കൂടെ കൊണ്ടുവന്ന ഭൃത്യവൎഗ്ഗവുമാണു. പിന്നെ നാട്ടിൽ കാണുന്നവരായ പറയർ പുലയർ വേട്ടുവർ മുക്കുവർ അരയർ നായാടികൾ മുതലായവരും, വയനാട്ട മുതലായ മലകളിൽ ജീവിക്കുന്ന കുറുമ്പർ കുറവർ പണിയർ മലയർ വാണിയർ എന്നിങ്ങനെയുള്ള വൎഗ്ഗക്കാരും ആദിവാസികളാകുന്നു. ആഗന്തുകരിൽപെട്ട ഈഴുവന്മാരാകട്ടെ സിലോണിൽനിന്നും പിന്നിട്ട ഇവിടെ കുടിയേറിപ്പാൎത്ത—ആൎയ്യന്മാരുടെ ദേശവ്യവസ്ഥയും മററും സ്ഥിരപ്രതിഷ്ഠയെ പ്രാപിച്ചതിന്നു ശേഷം വന്ന—അധികപ്പററായ ഒരു വൎഗ്ഗവുമാകുന്നു. ആൎയ്യന്മാരെക്കുറിച്ചും ആദിവാസികളെക്കുറിച്ചും ഇവിടെ വാദമുണ്ടാവില്ല. ഈഴുവന്മാരെയും നാഗന്മാരെയും സംബന്ധിച്ച മാത്രമാണ തൎക്കമുണ്ടാവുക. അതിൽ ഈഴുവരെപ്പററി വഴിയെ പ്രസ്താവിക്കാമെന്ന കരുതി ഇവിടെ നിൎത്തിവെക്കുന്നു.

ഞാനിങ്ങിനെപ്പറയുമ്പോൾ—ഇതാദ്യമായി കേൾക്കുന്നതാകയാൽ—പലൎക്കും എതിൎപ്പുണ്ടാകുമെന്ന എനിക്കറിയാം. പക്ഷെ ഇവിടെ ഞാൻ കാണിക്കുന്നതായ തെളിവുകളെയും യുക്തികളെയും നിൎമ്മത്സരബുദ്ധിയോടെ പരിശോധിക്കണമെന്ന മാത്രമെ എനിക്കു

1 വാരിയർ പൊതുവാൾ ആദിയായവരെ മാത്രമെ ഇവിടെ ഉദ്ദേശിക്കുന്നുള്ളു. നമ്പീശൻ, ചാക്യാർ മുതലായവർ അക്കൂട്ടത്തിൽ പെടുന്നില്ല. അവരെപ്പററി വഴിയെ പ്രസ്താവിക്കുന്നതാകുന്നു.

പറയുവാനുള്ളു. ഇതിനൊത്തതന്നെയാവണമെന്നു എനിക്കു നിൎബ്ബന്ധമില്ല. മറിച്ചാണെന്നു തെളിഞ്ഞാൽ അപ്രകാരം തിരുത്തുവാൻ സമ്മതവും സന്തോഷവുമാണു്; മാത്രമല്ല തിരുത്തിയേ കഴിയൂ എന്നുംകൂടിപ്പറയട്ടെ.

വാരിയരും മാരാരും മറ്റുമായ ഒന്നിലധികം അമ്പലവാസികളും, ശൂദ്രൻ പള്ളിച്ചാൻ മുതൽ വെളുത്തേടത്തു വെളക്കത്തല നടക്കം പല ശ്രേണിയിലുള്ള നായന്മാരും, ആശാരി മൂശാരി ആദിയായി മണ്ണാൻ പാണൻ കണിയാൻ മുതലായ പലതരം തീണ്ടൽക്കാരും (ക്ഷമിക്കണം) കേരളത്തിൽ അധിവസിക്കുന്നുണ്ടു്. ഇവരിലെല്ലാം തന്നെ സാമുദായികജീവിതത്തിലും ആചാരനടപടികളിലും ഒട്ടൊക്കെ വ്യത്യാസവുമുണ്ടു്. പരമാൎത്ഥമിങ്ങിനെയായിരിക്കെ, ഇവരെല്ലാം ഒരേ വൎഗ്ഗക്കാരാണെന്നു —അതു് നാഗവൎഗ്ഗമാകട്ടെ മറെറന്തെങ്കിലുമാകട്ടെ—എങ്ങിനെ വിശ്വസിക്കാം? അതിനുള്ള തെളിവെന്താണു? ഇതു് ന്യായമായ ചോദ്യംതന്നെ. താഴെ പറയുന്നതു് അതിനുള്ള മറുപടിയാകുന്നു.

കേരളത്തിൽ മക്കത്തായക്കാരായിട്ടു ബ്രാഹ്മണരും മുൻപറഞ്ഞ ആദിവാസികളും മാത്രമേയുള്ളു. അവരെല്ലാം മക്കത്തായക്കാരുമാണു്. ബാക്കി പൂൎണ്ണവും സംബന്ധവ്യവസ്ഥയില്ലാത്തവരെല്ലാം മരുമക്കത്തായക്കാരാണല്ലോ. അവരിലെല്ലാംതന്നെ ബഹുഭൎത്തൃത്വവും നടപ്പിലുണ്ടു്; അഥവാ ഉണ്ടായിരുന്നുവല്ലോ. ആദിയിൽ ഒരേ വൎഗ്ഗക്കാരായിരുന്നവരും, പിന്നീടു് ഇവിടെ വന്നു കുടിയേറിപ്പാൎത്തവരാണെന്നുമുള്ളതിനു ഇതു ഒന്നാമതാം തെളിവാകുന്നു.

ഇതിനെ പറയുമ്പോൾ താഴുന്ന ചോദ്യങ്ങൾ ഉത്ഭവിക്കുന്നതാണു്. അമ്പലവാസികൾ നായന്മാർ മുതൽ പല ശ്രേണികളിൽ തീണ്ടലില്ലാത്തവരും, ആശാരി മൂശാരി ഇടത്തി ആദിവാസികൾ വരെയുള്ള അനേകതരം തീണ്ടൽക്കാരും അവരിലെ

ങ്ങനെയുണ്ടായി? ജാതിശ്രേഷ്ഠതയനുസരിച്ച് കാൎയ്യത്തിലും ബുദ്ധിയിലും സാമൎത്ഥ്യത്തിലും ഇവരിൽ കൂടുതൽ മെച്ചം കാണുന്നുണ്ട്. അതെങ്ങിനെ വന്നു? അമ്പലവാസികളിൽ മരുമക്കത്തായം മാത്രമല്ലാതെ ബഹുഭൎത്തൃത്വം കാണുന്നില്ലല്ലൊ; അതിനാൽ അവരേയും മറ്റുള്ളവരുടെ കൂട്ടത്തിൽ കണക്കാക്കിയാൽ ശരിയാകുമോ? ഇതെല്ലാം ഒരു ജിജ്ഞാസുവിന്നു സ്വാഭാവികമായിട്ടുണ്ടാകുന്ന ചോദ്യങ്ങളാണ്. ഇവിടെ തൽക്കാലം അമ്പലവാസികളെ നിൎത്തിവെച്ച് നായർ മുതൽ കമ്മാളരടക്കമുള്ളവരെപ്പററി ആദ്യം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ഉല്പാദകന്മാർ ജാസ്തിയും ഡിമാൻറ് കുറവുമാകയാൽ സാധനങ്ങൾക്കു വില കുറയുമെന്നും, മറിച്ചായാൽ വില വൎദ്ധിക്കുമെന്നും പറയേണ്ടതില്ലല്ലൊ. ആ സാമാന്യതത്വപ്രകാരം സ്ത്രീകൾ അധികവും പുരുഷന്മാർ കുറവുമായാൽ ബഹുഭാൎയ്യാത്വം തീൎച്ചയാണ്. നമ്പൂതിരിമാരിൽ ഭൂരിപക്ഷവും (അടുത്തകാലം വരെ) വേളികഴിക്കാതെ സംബന്ധത്തിന്നു പോവുക കാരണമായി നമ്പൂതിരിസമുദായത്തിൽ സ്ത്രീകളുടേയും പുരുഷന്മാരുടേയും സംഖ്യ ഏതാണ്ടു തുല്യമായിരുന്നുവെങ്കിലും ബഹുഭാൎയ്യാത്വം സൎവ്വസാധാരണമായിരുന്നു. അതുപോലെ സ്ത്രീകളുടെ സംഖ്യ പുരുഷന്മാരേക്കാൾ കുറവായാൽ; മറെറാരുവിധം പറഞ്ഞാൽ പുരുഷന്മാർ സ്ത്രീകളേക്കാൾ അധികമായാൽ; ബഹുഭൎത്തൃത്വം വരാതിരിപ്പാനും നിവൃത്തിയില്ല. നായന്മാർ മുതൽ കമ്മാളരടക്കമുള്ള എല്ലാ ജാതിക്കാരിലും ബഹുഭൎത്തൃത്വം സാധാരണയായിരുന്നുവല്ലൊ; പൂൎവ്വംവെച്ചാൽ അതൊരു രണ്ടാംതരമാണെന്ന വിചാരമെ അവൎക്കുണ്ടായിരുന്നില്ല. ഇന്നും അതു തീരെ നാമാവശേഷമായിട്ടില്ല; മുക്കിലും മൂലയിലും അതു പരസ്യമായിട്ടുതന്നെ നടന്നുവരുന്നുണ്ട്. അതിനാൽ ഒരു കാലത്തു ഇവരുടെയിടയിലെല്ലാം സ്ത്രീകൾ കമ്മിയായിരുന്നുവെന്ന കാൎയ്യം തൎക്കമററ സംഗതിയാണ്. മാത്രമല്ല 15_ാം ശതകത്തോളമുള്ള നായർസ്ത്രീ

കാം അപൂൎവ്വമായിരുന്നില്ലെന്നും, ബഹുഭൎത്തൃത്വമുള്ള സ്ത്രീകൾക്കു മാന്യതയും പദവിയും ജാസ്തിയുണ്ടായിരുന്നുവെന്നും, ഭൎത്താക്കന്മാർ വൎദ്ധിക്കുന്തോറും മാന്യതയും അധികമായിരുന്നുവെന്നും ഇംഗ്ലീഷും യൂറോപ്പിലെയുമുള്ള സകല ചരിത്രകാരന്മാരും സമ്മതിച്ചിട്ടുള്ളതാണു[1]. അതിനാൽ ബഹുഭൎത്തൃത്വത്തെ സമുദായവും മററു പൊതുജനങ്ങളും മാനിക്കുകയും പ്രോത്സാഹിപ്പിക്കുകയുമാണു ചെയ്തിരുന്നതു് എന്നുകൂടി തെളിയുന്നുണ്ടല്ലൊ.

അതുപോലെതന്നെ ഐക്യന്മാരിലും ബഹുഭൎത്തൃത്വം സൎവ്വസാധാരണമായിരുന്നു. ഇതു് പട്ടണപ്രദേശങ്ങളിൽ തന്നെ ഇന്നും കാണാവുന്നതാണു്. തന്റെ ബഹുഭൎത്തൃത്വത്തിനും തമ്മിൽ സ്വല്പം വ്യത്യാസമുണ്ടെന്നു ശരിതന്നെ. അതിനെപ്പററി പ്രസ്താവിക്കുന്നതിനുമുമ്പു ഒരു കാൎയ്യംകൂടി വിവരിക്കാം. അങ്ങിനെ 15-ഉം ഭൎത്താക്കന്മാരുണ്ടാവുകയും, അതിനെ സമുദായങ്ങൾകൂടി പ്രോത്സാഹിപ്പിക്കുകയും ചെയ്യുവാൻ കാരണമെന്താണു? പുരുഷന്മാരെക്കാൾ സ്ത്രീകളുടെ സംഖ്യ അത്ര കുറയുവാൻ കാരണമെന്താണു്? ഇതിനുള്ള മറുപടി നായന്മാരുടെ പൂൎവ്വചരിത്രം 1-ാംഭാഗം 2-ാമദ്ധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്. എങ്കിലും വായനക്കാരുടെ അറിവിനുവേണ്ടി അതിനെ ഇവിടെ ചുരുക്കിപ്പറയാം.

ആൎയ്യന്മാർ കുടിയേറിപ്പാൎക്കാൻ വന്ന കാലത്തു് ദേഹരക്ഷ കൃഷിപ്പണി മുതലായ കാൎയ്യങ്ങൾക്കായി കൊണ്ടുവന്ന ഭൃത്യന്മാരാണ ഈ നാഗന്മാരെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. അത്തരം സാഹസയാത്രയിൽ യജമാനന്മാർ പോലും സ്ത്രീകളെ കൂടാതെ പോകയാണധികവും പതിവു്. പ്രത്യേകിച്ചു തങ്ങളുടെ രക്ഷയ്ക്കും സഹായ

---

[1] ഇങ്ങനെ മാന്യതയുണ്ടാവാനുള്ള കാരണമെന്താണെന്നും മററും നായന്മാരുടെ പൂൎവ്വചരിത്രം 1-ാംഭാഗം എന്ന പേരിൽ ഈ ഗ്രന്ഥകൎത്താവുതന്നെ എഴുതിയിട്ടുള്ള പുസ്തകത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ടു്

വില 2ക. പത്മരാഗം പുസ്തകശാല, കുന്നംകുളം

ത്തിന്നുമായി കൊണ്ടുപോകുന്ന ഭൃത്യന്മാരുടെ കാൎയ്യത്തിൽ പറയാനുമില്ലല്ലൊ. അങ്ങിനെയാണു ഈ നാഗവംശരായ നാഗന്മാരുടെ ഇടയിൽ സ്ത്രീകൾ വളരെക്കുറവും പുരുഷന്മാർ ജാസ്തിയുമായി (ആദ്യകാലത്തു) പ്രവൎത്തിച്ചതു. ഭൎത്താക്കന്മാർ അധികമുള്ളവരെ സമുദായക്കാർ ബഹുമാനിച്ചു പ്രോത്സാഹിപ്പിച്ചിരുന്ന സ്ഥിതിയും അക്കാലത്തു ഉണ്ടായിരുന്ന ബഹുഭൎത്തൃത്വത്തിന്റെ അത്യാവശ്യകതയെയും, സ്ത്രീകളുടെ കുറവിനെയും പ്രത്യേകം തെളിയിക്കുന്നതുമാണല്ലൊ. അങ്ങിനെ നായർ മുതൽ ആദിവാസികൾവരെയുള്ള (പാണന്മാർ അടക്കമുള്ള) ഇന്നത്തെ എല്ലാ ജാതിക്കാരിലും ബഹുഭൎത്തൃത്വമുണ്ടായിരുന്നതുകൊണ്ടു ഇവരെല്ലാം ഒരു വൎഗ്ഗമായിരുന്നു എന്നു തന്നെ വിശ്വസിക്കാതെ തരമില്ല.

'ബഹുഭൎത്തൃത്വം' എന്ന സംഗതിയിൽ മാത്രമെ സാദൃശ്യമുള്ളുവല്ലൊ. രണ്ടിന്റെയും (നായന്മാരുടെയും മറ്റുള്ളവരുടെയും) സമ്പ്രദായത്തിന്നു വളരെ വ്യത്യാസമുള്ളതിനാൽ അവർ ഒരേ വൎഗ്ഗക്കാരായിരുന്നുവെന്നു എങ്ങിനെ വിശ്വസിക്കും? എന്നൊരു ചോദ്യമുണ്ടാകാം. ബഹുഭൎത്തൃത്വത്തിന്റെ സമ്പ്രദായഭേദംകൊണ്ടു സ്ത്രീകൾ കുറവായിരുന്നുവെന്നും, അതിനാൽ രണ്ടുകൂട്ടരും —നായന്മാരും കമ്മാളരും— മുമ്പു ഇവിടെ ഇല്ലാത്തവരായിരുന്നുവെന്നും, പിന്നെ വന്നവരായിരുന്നുവെന്നുമുള്ള യാഥാൎത്ഥ്യത്തിന്നു മാറ്റം വരികയില്ല. മാത്രമല്ല അങ്ങിനെ വന്നവരാണെന്നു തെളിയിക്കുകയും ചെയ്യുന്നുവല്ലൊ. അതിന്റെ സമ്പ്രദായത്തിൽ കാണുന്നതായ മാറ്റത്തിന്റെ കാരണമെ പിന്നെ അറിയേണ്ടതുള്ളൂ; അതും ഇവിടെ വിശദമാക്കാം.

ആദ്യമായിത്തന്നെ രണ്ടു ബഹുഭൎത്തൃത്വത്തെയും എളുപ്പത്തിൽ വേർതിരിച്ചു പറയുവാൻ വേണ്ടി അവയ്ക്കു ഓരോ പേർ കൊടുക്കുന്നു. നായന്മാരുടേതിനെ ബഹുഭൎത്തൃത്വമെന്നു പറയുന്നു. മറ്റുള്ളവരുടേതിന്നു "സഹോദരഭൎത്തൃത്വം" എന്നാണു പറയുന്ന

ഉ്. എന്തെന്നാൽ സഹോദരന്മാൎക്കെല്ലാംകൂടി മാത്രമേ ഒരു സ്ത്രീ ഭാൎയ്യയായിരിക്കും. മറെറാരുവിധം പറഞ്ഞാൽ ഒരു സ്ത്രീക്കു സഹോദരന്മാർ മാത്രമേ ഭൎത്താക്കന്മാരായിരിക്കുകയുള്ളുവല്ലൊ. അതിനാൽ ഇതിനു സഹോദരഭൎത്തൃത്വം എന്നു പേരിട്ടിരിക്കുന്നു. നായന്മാരുടെതിനു അങ്ങിനെ ഒരു വ്യവസ്ഥയൊന്നുമില്ലാത്തതിനാലാണു അതിനെ ബഹുഭൎത്തൃത്വം എന്നഭാഷയിൽ തന്നെ വ്യവഹരിക്കുന്നതു്. ഇവ രണ്ടിനും തമ്മിലുള്ള പ്രധാനഭേദങ്ങൾ നാലാണു്. (1) കമ്മാളർ മുതല്ക്കു മുമ്പു പറഞ്ഞ പാണ്ഡവാദികളടക്കമുള്ളവരുടെ ബഹുഭൎത്തൃത്വത്തിൽ ഒരു സ്ത്രീയുടെ ഭൎത്താവായിരിക്കുന്നതു ജ്യേഷ്ഠാനുജന്മാരാണ്; നായന്മാൎക്കങ്ങിനെയല്ല, പലരാകുന്നു. (2) കമ്മാളർ ഭാൎയ്യയോടുകൂടി സ്വന്തം വീട്ടിൽ താമസിക്കുന്നു; നായന്മാരങ്ങിനെയല്ല. (3) നായന്മാർ മരുമക്കത്തായക്കാരായിരിക്കെ, മററുള്ളവർ മക്കത്തായമാകുന്നു. (4) നായന്മാൎക്കു വിവാഹത്തിനോ വിവാഹാചാരത്തിനോ ശരിയായ ചട്ടങ്ങളില്ല; കമ്മാളരടക്കം മററുള്ളവൎക്കു രണ്ടിനും ഉണ്ടു്. ഈവക വ്യത്യാസങ്ങൾ വന്നതു് യാദൃച്ഛികമായിട്ടാണല്ല; തക്കതായ കാരണമുണ്ടായിട്ടാകുന്നു. ഇവരെല്ലാം മുൻകാലങ്ങളിൽ ഒരേ വൎഗ്ഗക്കാരല്ലെന്നതിലേക്കു ഇതൊന്നും തെളിവാകുന്നില്ല. മാത്രമല്ല നായന്മാരുടെ ബഹുഭൎത്തൃത്വം മററുള്ളവരുടേതിനെക്കാൾ താരതമ്യേന താണതാണെന്നു വ്യക്തമാവുകയും ചെയ്യും. ഇനി അതിനെപ്പററിയും ഒന്നു പരിശോധിക്കാം.

കമ്മാളരിൽ ഓരോ തലമുറയിലെയും ജ്യേഷ്ഠാനുജന്മാർ ഒരുമിച്ചു ഒരു വീട്ടിൽ ശാന്തമായ നാട്ടിൻപുറത്തു്—അവരുടെ ദേശത്തു്—ആണു താമസിക്കുന്നതു്. അതുകൊണ്ടു ഭാൎയ്യയെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ചു താമസിപ്പിക്കുന്നതിനു അതു സാധാരണക്കാരെപ്പോലെ സൌകൎയ്യമായിരിക്കുമല്ലൊ. സഹോദരന്മാർ തന്നെ ഒരു സ്ത്രീയുടെ ഭൎത്താക്കന്മാരാകുന്നതു് ഒരുവം അഭിമാനത്തിനു

പോരാത്തതുമാണെന്നു ഇങ്ങിനെ കൂട്ടാളികൾക്ക ഒരു വിചാരമുണ്ടു്. അതു് വെറും അന്ധമായ ഭ്രമമാകുന്നു്. ബ്രഹ്മചര്യവ്രതമാവാണെങ്കിൽ പിന്നെ ആ കാര്യത്തിൽ ശാസ്ത്രവിരോധമോ യുക്തിഹീനതയോ ഒന്നുമില്ല. നമ്പൂതിരിമാർ ബ്രഹ്മചര്യതല്പരന്മാരായിരുന്നുവല്ലൊ. അവർതന്നെ ഒരമ്മമക്കളായ ജ്യേഷ്ഠത്തിയെയും അനുജത്തിയെയും വിവാഹം ചെയ്യാൻ വിരോധമില്ല. അത്രത്തോളം ഗ്രാഹ്യസ്ഥാനമാതൃക്കളായിരുന്നു.

നായന്മാരാണെങ്കിൽ ചെറുപ്പത്തിൽ കളരിയിൽപോയി യുദ്ധമഭ്യസിക്കുകയാണ ചെയ്തിരുന്നതു്. അതു കഴിഞ്ഞാൽ പട്ടാളത്തിൽ ചേർന്ന താമസം ബാരക്സുകളിലേക്കു മാറുകയും ചെയ്യും. ബാരക്സുകളാണെങ്കിൽ വീട്ടിൽനിന്നു ദൂരത്തായിരിക്കുമെന്നു മാത്രമല്ല ഓരോ ബാരക്സുകൾക്ക തമ്മിലും വളരെ ദൂരമായിരിക്കും. ജ്യേഷ്ഠാനുജന്മാരുടെ താമസം ഒരേ ബാരക്കിലോ സമീപത്തിലോ ആകയെന്നു വരില്ല; തമ്മിൽ കാരണവൻതന്നെ വല്ലപ്പോഴുമൊരിക്കലേ ഒരുപ്പെടുകയുമുള്ളുവല്ലൊ. ഇങ്ങിനെയുള്ള സഹോദരന്മാർക്ക മാത്രമായി ഒരുവളെ സ്ഥിരമായ ഭാര്യയാക്കിയിട്ടു കാര്യമെന്താണു്. വീട്ടിൽ കൊണ്ടുവന്നു താമസിപ്പിച്ചിട്ടെന്താണു പ്രയോജനം? ബാരക്കിലേക്കു കൊണ്ടുപോകാൻ സാധിക്കുമോ? ബാരക്കിന്നു സമീപത്തു താമസിപ്പിക്കാൻ കഴിഞ്ഞാൽതന്നെ ഓരോ സഹോദരന്മാർ കൊച്ചിയിലും കോഴിക്കോട്ടുമായിരിക്കും താമസിക്കുന്നതു്. എല്ലാവർക്കും ഉഴപ്രകാരം ഭാര്യയുമായി സഹവസിക്കുവാൻ എങ്ങിനെ സാധിക്കും? സഹോദരന്മാർക്കെല്ലാംകൂടി ഒരു സ്ത്രീയെ ഭാര്യയാക്കുകയും വീട്ടിൽകൊണ്ടുവന്നു താമസിപ്പിക്കുകയും ചെയ്യുന്ന സമ്പ്രദായം നായന്മാർക്കില്ലാതാവാൻ കാരണമിതാണു്. ഭർത്താക്കന്മാർക്ക ഭാര്യയെ വീട്ടിൽകൊണ്ടുവന്നു താമസിപ്പിക്കുവാൻ—അഥവാ ഭാര്യക്കു ഭർത്താക്കന്മാരുടെ വീട്ടിൽ പോയി താമസിക്കുവാൻ—സൌകര്യമോ പരിചയമോ ഇല്ലാതാവാനും കാരണം ഇ

ൎത്താക്കന്മാർ സഹോദരന്മാരല്ലാതായതാകുന്നു. എന്തെന്നാൽ ഓരോ ദിവസവും ഊഴപ്രകാരം ഭാൎയ്യ ഓരോ വീട്ടിലെ നായരായിട്ടാണല്ലോ സഹവസിക്കേണ്ടിവരിക. അതിനാൽ ഭാൎയ്യാഭൎത്താക്കന്മാർ ഒരുമിച്ച താമസിക്കുന്നതെങ്കിൽ നിത്യവും നേരംപുലൎന്നാൽ ഭാൎയ്യ അന്നത്തെ ഊഴപ്രകാരമുള്ള ഭൎത്താവിന്റെ വീട്ടിലേക്കു പോകേണ്ടിവരുന്നു; സ്ഥിരമായി ഒരു വീട്ടിൽ ഒരാളുടെ കൂടിലും താമസിക്കുവാൻ അവൾക്കു തരപ്പെടുകയില്ലല്ലോ. ഇങ്ങിനെ ഒരു സ്ത്രീയെ നിത്യവും അന്നന്നത്തെ ഭൎത്താക്കന്മാരുടെ വീട്ടിലേക്കു നടത്തുന്നതിനേക്കാൾ ഭേദവും മൎയ്യാദയും അന്നന്നത്തെ ഭൎത്താക്കന്മാർ ഭാൎയ്യയുടെ വീട്ടിലേക്കു ചെല്ലുന്നതായിരിക്കുമെന്നു ആരും സമ്മതിക്കും. ഈ കാൎയ്യത്തിൽ കാണുന്നതായ വ്യത്യാസത്തിന്റെ കാരണമതാകുന്നു.

ആൎയ്യകാലങ്ങളിൽ—സ്ത്രീകൾ കുറവും പുരുഷന്മാർ കൂടുതലുമാകയാൽ—കമ്മാളർ മുതല്ക്കുതൊട്ടു പാണന്മാർ അടക്കമുള്ള എല്ലാവൎക്കും തന്നെ ഈ വിധത്തിലുള്ള ബഹുഭൎത്തൃത്വമെ ഉണ്ടായിരിക്കുകയുള്ളു. പിന്നീട് കാലാന്തരത്തിൽ തൊഴിലിന്റെ അടിസ്ഥാനത്തിൽ ജാതി തിരിഞ്ഞതുപോലെ[1] ജീവിതരീതിയും പരിതസ്ഥിതിയും പ്രയോഗികസൗകൎയ്യവുമനുസരിച്ച് ക്രമത്താലെ രൂപംകൊണ്ടതാണ് അവരുടെ സഹോദരഭൎത്തൃത്വമെന്ന കാൎയ്യത്തിൽ സംശയമില്ല. ആരംഭമെല്ലാം ഒരേ വിധത്തിലും ഒരേ കാരണത്താലുമാണെങ്കിലും നായന്മാരിൽ മാററം വരാതെ ബഹുഭൎത്തൃത്വം അതേ വിധത്തിൽ നിലനില്ക്കുവാൻ കാരണം അവരുടെ പരിതസ്ഥിതി—ജീവിതരീതി, ജോലിസ്വഭാവം മുതലായതു്—ആണ്. കമ്മാളർ മുതലായവരിലാകട്ടെ ജാതി തിരിയുക മാത്രമല്ല ജീവിതരീതിയിലും ജോലിയിലും മററും മാററം വന്നപ്പോൾ അതിന്നനുരൂപവും സൗകൎയ്യ

[1] ഈ വിഷയത്തെപ്പററി അടുത്ത അദ്ധ്യായത്തിൽ വിവരിക്കുന്നതാകുന്നു.

പ്രദവുമായ വിധത്തിൽ ബഹിൎവൎത്തനത്തിലും മാററം വന്നു; അതിനെ വരാതിരിപ്പാൻ നിവൃത്തിയില്ല. എന്നാൽ ദായക്രമത്തിൽ മാററം വരാനും തരമില്ലാതായി. ഇതിനൊരു ഉദാഹരണം പറയാം. നാലു സഹോദരന്മാർ ഒരു വീട്ടിൽ താമസിക്കുന്നുവെന്നു വിചാരിക്കുക. ഊഴപ്രകാരം നന്നാലു ദിവസം കൂടുമ്പോഴേ ഒരിക്കൽ അവൎക്കു ഭാൎയ്യാസഹവാസം ലഭിക്കുന്നുള്ളു. അതിനു അതതു ദിവസം (ഊഴംവരുമ്പോൾ) ഓരോരുത്തരും ഭാൎയ്യാവീട്ടിലേക്കു പോകണം. നാലു പേരുടെ ഭാൎയ്യമാർ ഒരേ വീട്ടിലെ സ്ത്രീകളല്ല, നാലു വീടുകളിലെയുമാകുന്നു. അപ്പോൾ ഓരോരുത്തരും ഊഴമുള്ള ദിവസം ഭാൎയ്യാവീട്ടിലേക്കു നടക്കുകതന്നെ വേണം. അതുതന്നെ അനാവശ്യമായ ഒരു ബുദ്ധിമുട്ടാണ്. നാലുപേൎക്കും കൂടി ഒരുത്തിയെ വീട്ടിൽകൊണ്ടുവന്നു താമസിപ്പിച്ചാൽ നിത്യവുമുള്ള ഈ നടപ്പു കൂടാതെ കഴിക്കാമല്ലൊ.

അതിനുപുറമെ എല്ലാവരുടെയും താമസവും പ്രവൃത്തിയും ഒരേ വീട്ടിലാണെങ്കിലും നാലുപേരുടെയും താല്പൎയ്യം, ചിലവുചെല്ലുന്നതും വെവ്വേറെ നാലു ദിക്കിലാണ്. എന്തെന്നാൽ അവരവരുടെ ഭാൎയ്യാസന്താനങ്ങൾക്കു വല്ലതും കൊടുക്കണമെന്നല്ലെ എല്ലാവരും ആഗ്രഹിക്കുക? അപ്പോൾ പ്രവൃത്തി—ഉൽപ്പാദനം—ഒരുമിച്ചാണെങ്കിലും (വിതരണത്തിന്റെ) ചിലവിന്റെ കാൎയ്യത്തിൽ കൃത്യമായ കണക്കു വെക്കുകയും അന്യോന്യം കണക്കു പറയുകയും കൂടാതെ തരമില്ലെന്നു വന്നു. എല്ലാവൎക്കും പ്രവൃത്തിയെടുക്കാൻ—ഉല്പന്നങ്ങളുണ്ടാക്കാൻ—ഉള്ള സാമൎത്ഥ്യം ഒരുപോലെയായെന്നു വരില്ലല്ലൊ. ചിലവിന്റെ കാൎയ്യത്തിൽ കണക്കു പറയണമെന്നു വന്നാൽ ഉല്പന്നത്തിന്റെ കാൎയ്യത്തിലും കണക്കു വെക്കുകയും പറയുകയും വേണമെന്നു സാമൎത്ഥ്യം കൂടുതലുള്ളവൎക്കു തോന്നാതിരിക്കുമോ? തോന്നേണ്ടതല്ലെ? അതു സ്വാഭാവികമാണ്. ഈ ഘട്ടത്തിലാണു അങ്ങോട്ടു പോവുന്നതിനു പകരം ഭാൎയ്യയെ വീട്ടിൽ കൊണ്ടുവന്നു താമസിപ്പി

ള്ളുന്ന സമ്പ്രദായം ആരംഭിച്ചിരിയ്ക്കുക. അപ്പോഴാം പല തൎക്കങ്ങളുണ്ടായി. നന്നാലു ദിവസം കൂടുമ്പോഴ് ഭാൎയ്യാസഹവാസം കിട്ടിയിരുന്നുള്ളൂ; അതിപ്പൊഴുമുണ്ടു്. നാലു പേരുടെയും താല്പൎയ്യം ഒരു ദിക്കിൽ—സ്ത്രീയിൽ—ആണു്. അതിനാൽ അവകാശം അതിലെ സന്താനങ്ങൾക്കു കൊടുക്കുന്നതിനു—അവരെ വളൎത്തുന്നതിനു—തന്നുമാണു നാലുപേരുടെയും പ്രധാന താല്പൎയ്യം. അതാരാണു കൊടുക്കുന്നതെന്നതു തൎക്കം ഒരു പ്രശ്നമേയല്ല. അവകാശമില്ലാതെ—മറ്റു മൂന്നുപേൎക്കും താല്പൎയ്യമില്ലാത്ത ഒന്നതിലും—ആരെങ്കിലും കൊടുക്കുന്നതെങ്കിലല്ലേ ബാക്കി മൂന്നുപേൎക്കു് എതിൎപ്പുണ്ടാക, ഉണ്ടായിട്ടാവശ്യമുള്ളൂ? അങ്ങിനെ മറ്റൊന്നതിലും ആരും കൊടുക്കുന്നുമില്ല. എല്ലാവരുടെയും താല്പൎയ്യം അവളിൽ മാത്രമാണു്; കൊടുക്കേണ്ടതും അവകാശം അതിലെ സന്താനങ്ങൾക്കുമാണല്ലോ. അപ്പോഴാം ഉല്പാദനത്തിന്റെ കാൎയ്യത്തിൽ ആരുണ്ടാകും? ഓരോരുത്തരുടെയും ഉല്പന്നം എത്രയാണു്? എന്നും മറ്റുമന്വേഷിയ്ക്കാതെ എല്ലാവരും ഒരുമിച്ചു കൂട്ടായി ഉൽപ്പാദിപ്പിയ്ക്കുകയും, ഉൽപ്പന്നങ്ങൾ ഒന്നിച്ചു കൂട്ടുസ്വത്തായിരിയ്ക്കുകയും ചെയ്യുന്നതുപോലെ ചിലവു ചെയ്യുന്ന കാൎയ്യത്തിലും കൂട്ടായിട്ടാകയാൽ കണക്കു വെയ്ക്കുകയോ അതു പരിശോധിയ്ക്കുകയോ ചെയ്യേണ്ടതായ ആവശ്യം ആൎക്കുമില്ലാതായല്ലോ. എല്ലാവരും ഒന്നിച്ചു കൂട്ടായി പ്രവൎത്തിയെടുക്കുക, ഒന്നിച്ചു കൂട്ടായിത്തന്നെ ചിലവിടുകയും—അനുഭവിയ്ക്കയും—ചെയ്യുക. എന്തു സൌകൎയ്യമായി! ഇങ്ങിനെ ബഹുഭൎത്തൃത്വം സഹോദരഭൎത്തൃത്വമായി മാറാനുള്ള ഏകകാരണം സഹോദരന്മാൎക്കെല്ലാം ഒരു വീട്ടിൽ ഒരുമിച്ചു താമസിയ്ക്കാനും പ്രവൎത്തിയെടുക്കാനും സാധിച്ചതാകുന്നു. നായന്മാൎക്കു അതിനു തരപ്പെടാതിരുന്നതിനാൽ അവരിൽ ബഹുഭൎത്തൃത്വത്തിനു മാത്രമല്ലാതെ സഹോദരഭൎത്തൃത്വത്തിനു സ്ഥാനം കിട്ടാതെയും പോയി. ഇതിനും കാരണം തൊഴിൽസമ്പ്രദായം ജീവിതരീതി വാസസ്ഥലം മുതലായ പരിതസ്ഥിതിയാ

ണ്ടു്. ഇത്രയും പറഞ്ഞതുകൊണ്ടു് ഒന്നും രണ്ടും സംഗതികളെ സ്സംബന്ധിച്ച സമാധാനം പറഞ്ഞുകഴിഞ്ഞു. ഇനി മൂന്നാമത്തേതായ ദായക്രമത്തെപ്പററി ചിന്തിക്കാം.

ഭർത്താക്കന്മാർ ഭാര്യയെ സ്വന്തംവീട്ടിൽ കൊണ്ടുവന്നു ഒരുമിച്ചു താമസിപ്പിക്കുമാറായതുകൊണ്ടുതന്നെയാണു അവർ മക്കത്തായക്കാരായിത്തീർന്നതു്. ഉദാഹരണത്തിനു നാലു സഹോദരന്മാരുള്ള ഒരു വീടാണെന്നും, നാലുപേർക്കുംകൂടി ഒരു ഭാര്യയാണുള്ളതെന്നും വിചാരിക്കുക. ആ സ്ത്രീ പ്രസവിക്കുന്ന സന്താനങ്ങളെല്ലാംതന്നെ ആ നാലുപേരിൽ ഒരാളുടേതല്ലാതെ വരില്ലെന്നു വ്യക്തമാണല്ലോ. ആ നാലുപേരുടേയും താല്പര്യം ഒന്നുപോലെ ആ സന്താനങ്ങളിലാണു്; നാലുപേരുടേയും പിന്തുടർച്ചാവകാശം അവർക്കാകുന്നു. നായന്മാരിൽ എല്ലാ അമ്മാമന്മാരുടേയും ശേഷക്രിയ ചെയ്യുവാൻ മരുമക്കൾക്കു ബാദ്ധ്യതയുള്ളതുപോലെ ആ എല്ലാ അച്ഛന്മാരുടേയും ശേഷക്രിയ ചെയ്യാൻ മക്കൾക്കു ബാദ്ധ്യതയുണ്ടു്. അതുകൊണ്ടു് അവരിൽ ആരുടെ മകനാണെന്ന ചോദ്യമേ ആവശ്യമില്ലാതായല്ലോ. ഇങ്ങിനെ ഭാര്യയെ ഭർത്താക്കന്മാരുടെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ചു താമസിപ്പിക്കുവാൻ സാധിച്ചതുകൊണ്ടു മാത്രമാണു അവർ മക്കത്തായക്കാരായതു്. നായന്മാർ മക്കത്തായക്കാരാവാതെ മരുമക്കത്തായക്കാരായിത്തന്നെ ഇരിക്കുവാനും കാരണം ഭർത്താക്കന്മാർ സഹോദരന്മാരല്ലാത്തതും, ഭാര്യയെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ചു താമസിപ്പിക്കാൻ തരമില്ലാത്തതുമാകുന്നു. ഒരുവൾക്കു നാലു ഭർത്താക്കന്മാരുണ്ടെന്നും അവരിൽ നാലഞ്ചു സന്താനങ്ങളുണ്ടായെന്നും വിചാരിക്കുക. അവർ ആരുടേയെല്ലാം സന്താനങ്ങളാണെന്നു എങ്ങിനെ തീരുമാനിക്കും? അതിനു ഒരിക്കലും സാദ്ധ്യമല്ല. പരമാർത്ഥമിങ്ങിനെയിരിക്കുമ്പോൾ അവർ മക്കത്തായമാവണമെന്നുണ്ടെങ്കിൽ വേറെ വേറെ നാലു വീടുകളിലെ മെമ്പർമാരായ ആ നാലുപേരുടെ സ്വത്തുക്കളും പിന്തുടർച്ച വഴിക്കു ആ ഭാര്യാസന്താന

ങ്ങൾ ലയിയ്ക്കുന്നതെന്നല്ലേ വരുന്നതു്? അതുമല്ല ആ നാലപ്പന്മാർ മരിയ്ക്കുമ്പോഴും ഈ മക്കളെല്ലാം ആ നാലുപേരുടേയും ശേഷക്രിയ ചെയ്യുന്നതായും വരുന്നതല്ലേ? അതു സാദ്ധ്യമാണോ?

ഇവിടെ ഒരു സംഗതി പ്രത്യേകം പറയാനുണ്ടു്. ഹിന്ദുമതത്തേയും പുനൎജ്ജന്മത്തേയും വിശ്വസിയ്ക്കുന്ന പക്ഷം ശേഷക്രിയയ്ക്കും പിതൃത്വത്തിനും തമ്മിൽ അഭേദ്യമായ ബന്ധമാണുള്ളതെന്നാകുന്നു. ശേഷക്രിയയ്ക്കു ബാദ്ധ്യതപ്പെട്ടവനേ പിതൃത്വാവകാശമിരിയ്ക്കൂ. ഇപ്പോഴത്തെ നിയമകൎത്താക്കന്മാൎക്കു് സ്വത്തിന്റെ കാൎയ്യത്തിലേ ശ്രദ്ധയുള്ളു; ശേഷക്രിയയെസ്സംബന്ധിച്ചു് ചിന്തപോലുമില്ല. അതു മതതത്വത്തിനുതന്നെ വിരോധമാണു്. അച്ഛന്മാരുടെ ശേഷക്രിയയ്ക്കു—പാതിത്യത്തിന്നു—മുതൽഭാഗം കഴിയുന്നതുവരെ സഹോദരന്മാർ ഒരേ സ്ഥലത്തു—ഒരേ പുല്ലിന്മേൽ—ബലിയിട്ടാൽ മതി. ഭാഗം കഴിഞ്ഞാൽ പിന്നെ വെവ്വേറെത്തന്നെ ബലിയിടേണ്ടതാകുന്നു. പെൺകുട്ടികളാണെങ്കിൽ വിവാഹം കഴിച്ചുകൊടുക്കുന്നതുവരെ സഹോദരീസഹോദരന്മാരൊരുമിച്ചു ബലിയിടണം. (പാണിഗ്രഹണമുള്ള) വിവാഹം കഴിഞ്ഞാൽ പിന്നെ അങ്ങിനെയായാൽ പോര, പ്രത്യേകമായിട്ടുതന്നെ ബലിയിടണം. സഹോദരന്മാരെസ്സംബന്ധിച്ചേടത്തോളമുള്ള ഈ നില വരുന്നതു—അവർ വെവ്വേറെയാകുന്നതു—മുതൽഭാഗം കൊണ്ടാകുന്നു. വസ്തുത ഇങ്ങിനെയിരിയ്ക്കെ ശേഷക്രിയയെസ്സംബന്ധിച്ചു് യാതൊന്നും പറയാതെ നിയമം മൂലം പിതൃത്വത്തെ മാത്രം മാററിമറിച്ചാൽ ശരിയായി ബാദ്ധ്യതപ്പെട്ടവർ ശേഷക്രിയ ചെയ്യാതെയാകുമെന്നു തീൎച്ചയാണു്. നിയമം കൊണ്ടുവന്നവർ ഇതൊന്നുമാലോചിയ്ക്കാത്തതു കഷ്ടമെന്നേ പറയേണ്ടൂ. ഇനി പ്രകൃതംതന്നെ തുടരട്ടെ.

ഇനി വിവാഹത്തിന്റേയും മോചനത്തിന്റേയും കാൎയ്യമാണുള്ളതു്. മേൽപറഞ്ഞതുതന്നെ—അതായതു ഭൎത്താക്കന്മാൎക്കു് ഭാൎയ്യയെ വീട്ടിൽ കൊണ്ടുവന്നു ഒരുമിച്ചു താമസിപ്പിയ്ക്കുന്നതും മക്ക

ഴിലാളികൾക്കും പാരമ്പൎയ്യത്തൊഴിലെന്ന ഈ ഏൎപ്പാട് ഒന്നുപോലെ ഗുണപ്രദമാകുന്നു.

ഇങ്ങനെയുള്ള പാരമ്പൎയ്യമായ കുടിൽവ്യവസായത്തിൽ വൻവ്യവസായങ്ങളെക്കാൾ പല ഗുണങ്ങളും തൊഴിലാളികൾക്ക ജാസ്തിയുണ്ട്. (1) വീട്ടിൽനിന്നു പുറത്തു പോകാതെ ഭാൎയ്യയും കുട്ടികളുമെല്ലാം ഒന്നിച്ചിരുന്നുതന്നെ പണിയെടുക്കാം. അതു അന്യാധീനത്തിലാവുന്നതിനെക്കാൾ സന്തോഷകരവും വിനോദകരവുമായിരിക്കും. (2) സമയവും കഴിവും അനുസരിച്ചു കൂടുതൽ ഉല്പന്നങ്ങൾ ഉണ്ടാക്കാം. (3) സ്ത്രീകൾക്കും കുട്ടികൾക്കുപോലും യഥാശക്തി സഹായിക്കാം. (4) ഉണ്ടാക്കിയേടത്തോളം ഉല്പന്നങ്ങളുടെ വിലയും തങ്ങൾക്കനുഭവിക്കാം. (5) എല്ലാററിനുംപുറമെ കുട്ടികളുടെ തൊഴിൽപഠിപ്പും പരിശീലനവും അവർപോലും അറിയാതെ ഒന്നിച്ചു കഴികയും ചെയ്യും. (7) കാരണമെന്തെങ്കിലുമാവട്ടെ ജോലി ആരംഭിക്കുവാൻ കുറച്ചു വൈകിപ്പോയാലും ആരും ചോദിക്കയില്ല.

ഇന്നത്തെ വലിയ വ്യവസായശാലകളിലെ സ്ഥിതി മറിച്ചാണ്. (1) ഭാൎയ്യയേയും കുട്ടികളേയും വിട്ടും വെച്ച് സയറൻ കേൾക്കുമ്പോഴേക്കു അവിടെ എത്തണം; താമസിച്ചാൽ കൂലി കുറയും. (2) കൂടുതൽ കഴിവും സാമൎത്ഥ്യവുമുണ്ടെങ്കിലും അതുകൾ അവിടെ പ്രയോജനപ്പെടുത്താൻ സാധിക്കുകയില്ല; (3) ജോലി താൻ എടുക്കുകയല്ലാതെ മററു കുടുംബാംഗങ്ങൾക്ക സഹായിക്കുവാൻ തരമില്ല. (4) കഴിവും സാമൎത്ഥ്യവുമുപയോഗിച്ചു കൂടുതൽ പ്രൊഡൿഷനുണ്ടായാലും അതിന്റെ ആദായം മുതലാളിക്കാണ്; തൊഴിലാളിക്കു നിശ്ചയിച്ച കൂലി മാത്രമെ കിട്ടു. (5) കുടുംബത്തെ പിരിഞ്ഞു അന്യന്റെ കീഴിൽ പണിയെടുക്കുന്നതു വളരെ വിരസമായിട്ടുതോന്നും (6) സ്വന്തം കുട്ടികളെ തൊഴിൽ പഠിപ്പിക്കുവാനും അവിടെ സാധിക്കുകയില്ലല്ലോ. ഇങ്ങിനെ വൻവ്യവസായത്തെക്കാൾ കുടിൽവ്യവസായത്തിന്നു പല മെച്ചങ്ങളുമുണ്ട്.

ഇന്നത്തെ ഈ വ്യവസായയുഗത്തിൽ വൻവ്യവസായങ്ങൾക്കല്ലാതെ കുടിൽവ്യവസായത്തിന്നു വല്ല സ്ഥാനവുമുണ്ടോ? എന്ന ചോദ്യം വേറെയാണ്. നമ്മളിവിടെ പരിശോധിക്കുന്നതു ഇന്നത്തെക്കഥയല്ല; ആൎയ്യന്മാർ ഇവിടെ കുടിയേറിപ്പാൎത്തുതുടങ്ങുകയും, അതു ഏതാണ്ടു പൂൎത്തിയാവുകയും, അങ്ങിനെ നടന്നുവരികയും ചെയ്ത കാലത്തെ സ്ഥിതിയാകുന്നു.

തക്ക കാരണം കൂടാതെ തന്റെ തൊഴിൽ ചെയ്യാതിരിക്കുന്നതും അന്യന്റെ തൊഴിൽ സ്വീകരിക്കുന്നതും അധൎമ്മമായിക്കരുതിയിരുന്നു. അതിനാൽ ഓവർപ്രൊഡക്ഷൻ കാരണം തൊഴിലാളികൾക്കു തൊഴിലില്ലാതെയോ ലസ്സ്പ്രൊഡക്ഷൻ മൂലം ഉപഭോക്താക്കൾക്കു ഉല്പന്നങ്ങൾ ആവശ്യംപോലെ കിട്ടാതെയോ ബുദ്ധിമുട്ടുണ്ടായിരുന്നില്ല. വില കൂട്ടിക്കിട്ടുവാൻവേണ്ടി തൊഴിലാളികൾക്കും, കുറച്ചുകിട്ടുന്നതിന്നായി ഉപഭോക്താക്കൾക്കും പേശക്കുണ്ടാവാറില്ല. കാരണം ഉല്പന്നങ്ങൾക്കുള്ള മാൎക്കറ്റ് ആ ദേശക്കാർ മാത്രമാണ്; ഉപഭോക്താക്കൾക്കാണെങ്കിൽ ഉല്പന്നങ്ങൾ വാങ്ങാനുള്ള മാൎക്കറ്റും മറ്റൊന്നില്ലല്ലൊ. (അതായതു് തൊഴിൽശാലയും മാൎക്കറ്റും വീടുതന്നെയാകുന്നു) അതിനാൽ ക്രൈസിസെന്നും, ലോക്കൌട്ടെന്നും, ഓവർപ്രൊഡക്ഷനെന്നും, ലസ്സ് പ്രൊഡക്ഷനെന്നും, വിലക്കയറ്റമെന്നും, വിലക്കുറവെന്നും മറ്റുമുള്ള പ്രശ്നമേ ഉത്ഭവിച്ചിരുന്നില്ല. അത്തരം വ്യവസ്ഥയിൽ അതൊന്നും ഉത്ഭവിക്കുകയുമില്ലല്ലൊ.

ആദ്യകാലത്തു ഇങ്ങിനെ ഓരോ തൊഴിലും പാരമ്പൎയ്യമായി ചെയ്യുന്നതിന്നു പ്രത്യേകം ചില കുടുംബങ്ങളെ നിശ്ചയിച്ചിരുന്നതുകൊണ്ടു മാത്രമാണു ഇത്രയും കാലം ഏടു മുറിയാതെ എന്നെന്നും വിദഗ്ദ്ധത്തൊഴിലാളികൾ ഉണ്ടായിക്കൊണ്ടിരിക്കുന്നതും, യാതൊരു ബുദ്ധിമുട്ടും കൂടാതെ അവരെക്കൊണ്ടുള്ള ആവശ്യം നിവൃത്തിച്ചുപോരാനും കഴിഞ്ഞതു്. അന്നു അങ്ങിനെ ചെയ്തില്ലായിരുന്നുവെങ്കിൽ

എത്രയോ മുമ്പുതന്നെ കേരളത്തിൽ വിദേശത്തൊഴിലാളികളില്ലാതാവാനും, നമ്മുടെ ജീവിതനിലവാരം വളരെ താണുപോകാനും ഇട വരുമായിരുന്നു.

ജാതികൾ ഉണ്ടാക്കിയതോ ഉണ്ടായതോ? ഉണ്ടാക്കിയതാണെങ്കിൽ ആരുണ്ടാക്കി? എന്തിനുണ്ടാക്കി? എന്നീ ചോദ്യങ്ങൾ ഉത്ഭവിക്കുന്നതു സ്വാഭാവികമാണ്; ഉണ്ടായതാണെങ്കിൽ "എങ്ങിനെ ഉണ്ടായി?" എന്നും ചോദ്യമുണ്ടാകും. എന്റെ ഗവേഷണംകൊണ്ടു തീർച്ചപ്പെട്ടിരിക്കുന്നതു് "ജാതി ഉണ്ടാക്കിയതല്ല ഉണ്ടായതാണ്" എന്നാകുന്നു. അതിനുള്ള യുക്തികളെയും ന്യായങ്ങളെയും മറ്റുമാണു ഇവിടെ ഇനി പറയുന്നതു്. ജാതിയെല്ലാം ഉണ്ടാക്കിയതാണെന്നും, അതു നമ്പൂതിരിമാരുടെ സൃഷ്ടിയാണെന്നും മറ്റുമാണു പൊതുവേ അഭിപ്രായം; മാത്രമല്ല അങ്ങിനെയാണെന്നു പലരും വിശ്വസിക്കുകയും, അതിന്റെ അപരാധം നമ്പൂതിരിമാരിൽ ചുമത്തുകയും ചെയ്തുകഴിഞ്ഞിട്ടുണ്ടു്. അതിനാൽ ഈ കാര്യത്തെപ്പറ്റി പൂർവ്വവിധി കൂടാതെ നിഷ്പക്ഷതയോടെ പരിശോധിക്കേണമെന്നു ആദ്യമേ അഭ്യർത്ഥിക്കുന്നു.

ഒരേ ക്ലാസിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക (Classmates) തമ്മിൽ ഒരു സൌഹാർദ്ദമുണ്ടാവുന്നതു പതിവാണ്. ഒരേ വിഷയം എടുത്തിട്ടുള്ളവർക്കാണെങ്കിൽ അവർ തമ്മിൽ ആ സൌഹാർദ്ദം കൂടുതലായിരിക്കുകയും ചെയ്യും. സ്കൂളിൽ പഠിച്ചിട്ടുള്ളവർക്കെല്ലാം അനുഭവമുള്ള കാര്യമായിരിക്കും ഇതു്. നിത്യപരിചയം മാത്രമല്ല അതിനു കാരണം; പാഠവിഷയത്തിൽ അവർ തമ്മിൽ അന്യോന്യം സഹായികളായിരിക്കുമെന്നുകൂടിയാകുന്നു. ഒരേ അഭിപ്രായക്കാർ തമ്മിലാണു സൌഹാർദ്ദമുണ്ടാവുക പതിവു്. മറ്റുകാര്യങ്ങളിൽ അഭിപ്രായഭേദമുള്ളവരായാലും അതിനെ കണക്കാക്കാതെ ഒരേ വിഷയം എടുത്തിട്ടുള്ളവർ അടുക്കാറുണ്ടു്. അന്യോന്യം സഹായമാ

വുന്നതാണതിന്നു കാരണം. അപ്രകാരംതന്നെ ഒരേ തൊഴില്ക്കാരും ക്ഷണത്തിൽ പരിചയക്കാരും സ്നേഹിതന്മാരുമായിത്തീരാറുണ്ട്. ഡ്രൈവർമാർ എവിടെ വെച്ചു കണ്ടുമുട്ടിയാലും ക്ഷണത്തിൽ ചങ്ങാതികളായിത്തീരുന്നതു അനുഭവമാണ്. അതുപോലെ മററു ജോലിക്കാർ തമ്മിലും ക്ഷണത്തിൽ അടുക്കുന്നത് സ്വാഭാവികമാകുന്നു. അതിന്നെല്ലാം പ്രേരകമാകുന്നതു അവരുടെ തൊഴിലാണ്. ഒരേ തരം തൊഴിൽക്കാരായതുകൊണ്ടാണ് അങ്ങിനെ വരുന്നത്.

ഓരോ തൊഴിലിന്നും ആവശ്യമുള്ളേടത്തോളം കുടുംബങ്ങളെ പ്രത്യേകം ചുമതലപ്പെടുത്തുകയും, അവരെല്ലാം പാരമ്പര്യമായി അതതു തൊഴിൽ ചെയ്തുവരികയുമാണ് ഉണ്ടായതെന്നു പറഞ്ഞുവല്ലൊ. വിദ്യാർത്ഥികളെ സ്സംബന്ധിച്ചു പറഞ്ഞതുപോലെതന്നെ ഒരേ തൊഴില്ക്കാർ തമ്മിലും ഇതരന്മാരെ അപേക്ഷിച്ച് കൂടുതൽ അടുപ്പവും സൌഹാർദ്ദവും തോന്നാതിരിക്കയില്ല; അതു സ്വാഭാവികം മാത്രമാണ്. അവരവരുടെ തൊഴിലിനെപ്പററി പല അനുഭവങ്ങളും തത്വങ്ങളും കണ്ടുപിടുത്തങ്ങളും അന്യോന്യം കൈമാറാനുണ്ടാകും. അങ്ങിനെ അതതു തൊഴിൽക്കാർ തമ്മിൽ സ്വാഭാവികമായിത്തന്നെ—പ്രത്യേകമായ മററു പ്രേരണ കൂടാതെ—കുറച്ചൊരു പ്രത്യേകതയും അടുപ്പവും സൌഹാർദ്ദവുമുണ്ടാകുന്നതാണ്.

അടുത്ത പടി വിവാഹമാകുന്നു. ഇതൊന്നുമില്ലെങ്കിൽതന്നെ സാമാന്യജനങ്ങളെല്ലാം വിവാഹബന്ധത്തിലേപ്പെടാൻ ആഗ്രഹിക്കുക പൂർവ്വബന്ധവും പരിചയവുമുള്ള കുടുംബങ്ങളിൽനിന്നാണല്ലൊ. അത്തരം പൂർവ്വബന്ധമൊന്നുമില്ലെങ്കിൽകൂടി തൊഴിൽകൊണ്ടുള്ള ബന്ധം വലുതാണ്. ഒരു സ്കൂൾമാസ്റ്റർ ഒരു മിസ്ട്രസ്സിനെ കല്യാണം കഴിക്കുന്നതു വിഭിന്നമായ രണ്ടുതരം ജോലിക്കാർ തമ്മിലുള്ളതിനേക്കാൾ മെച്ചമാണ്; ഇരുകൂട്ടർക്കും അതു കൂടുതൽ അഭികാമ്യമാകുന്നു. എന്നാൽ അവർ ഒരേ തരം ജോലിക്കാരാണെന്നു മാത്രമല്ലാതെ അവരുടെ ജോലിക്കു അന്യോന്യം വലിയ സഹായക്കാരൊന്നുമാവുക

ചില്ല; പഠിപ്പിക്കുന്ന കാൎയ്യത്തിൽ അവൎക്ക അന്യോന്യം സഹായമാകാനൊന്നുമില്ലെന്നൎത്ഥം. ഒരു ഡാക്ടർ ഒരു ലേഡീഡാക്ടറെയാണ വിവാഹം ചെയ്യുന്നതെങ്കിൽ അതിൻെറ ഫലം അങ്ങിനെയല്ല; അത്രയുമല്ല; അവരുടെ ജോലിയിൽ എല്ലാ കാൎയ്യത്തിലും എപ്പോഴും അന്യോന്യം സഹായിക്കുവാൻ കഴിയും. അതു കേവലം രണ്ടു ഡാക്ടർമാരുടെയല്ല നാലു ഡാക്ടർമാരുടെ ഫലമുണ്ടാക്കും. ഡാക്ടരുടെ ഭാൎയ്യ ലേഡീഡാക്ടരല്ലെങ്കിലും തരക്കേടില്ല, നല്ല ഒരു നേഴ്സ് ആയാൽതന്നെ മറെറാരുത്തി ഭാൎയ്യയായാലത്തെക്കാൾ വളരെ അധികം ഗുണം ചെയ്യുമെന്നതിന്ന സംശയമില്ല. ഇതിൻെറ യഥാൎത്ഥസ്ഥിതി അറിയണമെങ്കിൽ അത്തരം ഒരു കുഡുംബത്തെ പരിശോധിക്കണം. ജീവിതത്തിൽ ഇണപ്പക്ഷികളായിരിക്കേണ്ടവർ ഒരേ വിശേഷത്തൊഴിലുകാരായിരുന്നാൽ ഉപജീവനസമ്പാദനകാൎയ്യത്തിൽ വലുതായ മെച്ചങ്ങൾ ഉണ്ടാകും. തൊഴിലൊന്നും കൂടാതെ സുഖമായി ജീവിതം നയിക്കുവാൻ കഴിയുന്ന പ്രഭുക്കന്മാർ വധുവിൻെറ സൌന്ദൎയ്യം മുതലായ ഗുണങ്ങൾ മാത്രമെ നോക്കുകയുള്ളു. എന്നാൽ ഉപജീവനത്തിന്ന തൊഴിലിനെ മാത്രം ആശ്രയിക്കുന്ന സാധാരണക്കാർ (പ്രത്യേകിച്ചു താണതരക്കാർ) സൌന്ദൎയ്യത്തെ മാത്രമല്ല, അതിനൊട്ടും കുറയാത്തവിധത്തിൽ ഉപജീവനമാൎഗ്ഗത്തെ കൂടി ചിന്തിച്ചു എന്തെങ്കിലും പ്രവൎത്തിക്കൂ.

മതംകൊണ്ടു ഉപജീവനത്തിന്ന യാതൊരു കാൎയ്യവും വരുവാനില്ല. എന്നിട്ടുതന്നെ മനുഷ്യരെല്ലാം അവരും അവരുടെ മതവും ഒന്നായിത്തീരുന്നു. "എൻെറ മതം" എന്നല്ല "ഞാൻ മതം" എന്നു പറഞ്ഞാലാണ കൂടുതൽ ശരിയാവുക. മതവും മതക്കാരനും തമ്മിൽ അത്ര ഐക്യം പ്രാപിച്ചാണിരിക്കുന്നതു്. തൊഴിലാണെങ്കിൽ അവരുടെ ഉപജീവനത്തിനുള്ള ഏകാവലംബമാണതാനും. അതിനാൽ അതാതു കുഡുംബങ്ങളിൽ ജനിച്ചവരെല്ലാം പഠിപ്പിച്ചില്ലെങ്കിൽതന്നെ ഒന്നാന്തരം വിശേഷത്തൊഴിലാളികളായിത്തീരാതി

രിക്കുകയില്ല. പ്രത്യേകിച്ച് രക്ഷിതാക്കന്മാർ അങ്ങിനെയാക്കിത്തീൎക്കുവാൻ പരിശ്രമിക്കാതെയും ഇരിക്കുകയില്ലല്ലൊ. അതിനാൽ അങ്ങിനെയുള്ള ഒരു യുവതിയെയാണ ജീവിതയാത്രയിലെ സഹകാരിണിയായി കിട്ടുന്നതെങ്കിൽ അതു ആ യുവാവിന്ന വലിയ ഒരനുഗ്രഹമായിത്തീരും. ജോലിയെടുത്തു കഴിയുന്നവൎക്ക അതിന്റെ മെച്ചങ്ങൾ മനസ്സിലാകും. കാലക്രമേണയെങ്കിലും ഈ മെച്ചം അതാതു തൊഴിൽകുഡുംബക്കാർ മനസ്സിലാക്കാതിരിക്കയില്ലല്ലൊ.

വരപക്ഷക്കാർ മാത്രമല്ല വധൂപക്ഷക്കാരും അങ്ങിനെയാണാഗ്രഹിക്കുക. ഉദാഹരണത്തിന്ന ഒരു ചാലിയകുഡുംബത്തെ എടുക്കുക. നൂല്ക്കുക പാവിടുക നെയ്യുക മുതലായ ജോലിയാണ മകൾ പരിചയിച്ചിട്ടുള്ളത്. അവളെ ഒരു മരപ്പണിക്കാരന്ന—ആശാരിക്കു—കൊടുത്താൽ ജീവിതസമ്പാദനകാൎയ്യത്തിൽ—മരപ്പണിയിൽ—അവൾക്ക അവനെ എന്താണ സഹായിക്കുവാൻ കഴിയുക? അവളുടെ പരിചയവും വൈദഗ്ദ്ധ്യവും നഷ്ടപ്പെടുകയായിരിക്കും ഫലം. മറിച്ച അവളെ ഒരു നെയ്ത്തുകാരന്ന—ചാലിയന്ന—കൊടുത്താലൊ, രണ്ടു പേൎക്കും കൂടി കൂടുതൽ നന്നായി ജോലി ചെയ്യുവാനും കഴിയുമല്ലൊ. രണ്ടാംകൂടി ചെയ്യേണ്ടതായ ഒരു ജോലിക്കു ഒരു കൂലിക്കാരനൊ കൂട്ടുന്നതിനെക്കാൾ നല്ലതു സമം ഭാഗമാകയായ ഭാൎയ്യയാണെന്ന കാൎയ്യത്തിൽ സംശയമുണ്ടൊ? അതിനാൽ വരപക്ഷക്കാർ മാത്രമല്ല വധൂപക്ഷക്കാരും അതേ തൊഴില്ക്കാരന്നു മകളെ കൊടുക്കാനാണ എപ്പോഴും ആഗ്രഹമുണ്ടാവുക; അതിന്നു ശ്രമിക്കുകയുമുള്ളു. ആദ്യം അതാതു തൊഴില്ക്കാരായ കുഡുംബക്കാർ തമ്മിൽ വിവാഹം ചെയ്യുവാൻ തുടങ്ങി. ക്രമത്താലെ ഈ സമ്പ്രദായത്തിന്ന പ്രചാരം വൎദ്ധിച്ചുതുടങ്ങി. പിന്നെ നിവൃത്തിയില്ലെങ്കിലല്ലാതെ ഇതരതൊഴില്ക്കാരായ കുഡുംബങ്ങൾ തമ്മിൽ വിവാഹം ചെയ്യൂ എന്ന നില വന്നു. കാമത്തിന്ന കണ്ണില്ലെന്ന പ്രസിദ്ധമാണ്. ഇതൊന്നും ആലോചിക്കാതെ അവിവേകികളായ ചില യുവതിയുവാക്കന്മാർ സംഗതിവശാൽ പ്രേ

ണ്ടെങ്കിലായെന്നു വരാം. ഒരേ തൊഴില്ക്കാർ തമ്മിൽ ദമ്പതികളായാലത്തെ ഗുണങ്ങളും, മറിച്ചായാലത്തെ വൈഷമ്യങ്ങളും അയൽവക്കങ്ങളിൽ കണ്ടു പരിചയിച്ചിട്ടുള്ള രക്ഷിതാക്കന്മാർ അതിനെ പ്രോത്സാഹിപ്പിച്ചിട്ടില്ലെന്നു മാത്രമല്ല ഒരു പക്ഷെ എതിർക്കയും, അങ്ങിനെ സംഭവിക്കാതിരിക്കുവാൻ കരുതുകയും ചെയ്തിരിക്കും. അങ്ങിനെ കുറച്ചുകാലം കഴിഞ്ഞപ്പോഴേക്കും ഒരേ തൊഴില്ക്കാർ തമ്മിലെ വിവാഹബന്ധത്തിലേർപ്പെട്ടു എന്ന ഒരു സമ്പ്രദായം നടപ്പായി. ആദ്യകാലങ്ങളിൽ മറിച്ചു ചെയ്യുന്നതിന്നു വിരോധമുണ്ടായിരുന്നിരിക്കയില്ല; അന്യഥാത്വം എതിർക്കയുമില്ല. അവർതന്നെയാണു സ്വയം എതിരായിരിക്കുന്നതു്. കാരണം അതുകൊണ്ടുള്ള ഗുണവും മറിച്ചായാലത്തെ ദോഷവും അവർക്കുതന്നെയാണെന്നതുതന്നെ. ആദ്യകാലങ്ങളിൽ ഗുണം സ്വയം അനുഭവിച്ചു ചിലർ മാത്രമേ ഇതു നിർബ്ബന്ധമായി അനുസരിച്ചിരിക്കയുള്ളു. ഒരിക്കൽ ആ ഗുണം അനുഭവിച്ചവർ പിന്നീടു മറിച്ചു ചെയ്കയില്ല. ആ ഗുണം പ്രത്യക്ഷമായി കണ്ടറിഞ്ഞ അയൽവക്കക്കാരും ആ സമ്പ്രദായത്തെ സ്വീകരിക്കും. പെട്ടെന്നല്ല, അങ്ങിനെ കാലക്രമേണ—ഒരു പക്ഷെ അഞ്ചാറു തലമുറകൾ കൊണ്ടായിരിക്കണം—ആ സമ്പ്രദായം എല്ലാവരും സ്വീകരിച്ചിരിക്കും. അതാതു തൊഴില്ക്കാർ തമ്മിലല്ലാതെ ഇതരന്മാർ തമ്മിൽ വിവാഹിതരാവുക എന്നതു അപൂർവ്വമായിട്ടു മാത്രമല്ല കേവലം ഇല്ലാതാവുകതന്നെ ചെയ്തു. അപ്പോഴും ഇതരതൊഴിൽക്കാർതമ്മിൽ വിവാഹം ചെയ്യുവാൻ വിരോധമില്ല; ചെയ്യാറില്ലെന്നേ ഉള്ളു. അങ്ങിനെയും കുറേക്കാലം കഴിഞ്ഞിരിക്കണം.

പിന്നെ ഒന്നുരണ്ടു തലമുറ കൂടി കഴിഞ്ഞപ്പോഴേക്കും അതാതു തൊഴില്ക്കാർ തമ്മിലല്ലാതെ ഇതരന്മാർ തമ്മിൽ വിവാഹം ചെയ്തു കണ്ടിട്ടുള്ളവരില്ലാതായി. അപ്പോഴാണു അങ്ങിനെയേ ചെയ്യാവു എന്നും, മറിച്ചു ചെയ്യരുതെന്നും ധാരണവന്നു; ഈ നടവടി ജനിച്ചു വ

യന്നോടത്തോളം ഈ ധാരണയ്ക്കും ശക്തികൂടി. അപ്പോഴും ഓരോ തൊഴില്ക്കാർ ഓരോ ജാതിയായി കഴിഞ്ഞിരിക്കയില്ല; എങ്കിലും അതിന്റെ അതിരിട്ടുകഴിഞ്ഞു. കുറച്ചുകൂടി കഴിഞ്ഞപ്പോൾ അതാതു തൊഴില്ക്കാർ തമ്മിൽ മാത്രമേ വിവാഹം പാടുള്ളുവെന്ന അലിഖിത നിയമമുണ്ടായി. അതു് അലിഖിതമാണെങ്കിലും ലിഖിതം പോലെ അതിന്നു പ്രാബല്യം സിദ്ധിച്ചു. എങ്കിലും നിൎബ്ബന്ധമില്ലാത്തതു നാൽ ചിലർ തെറ്റി നടക്കുകയും അലിഖിതമാണെങ്കിലും നടവടി പ്രാമാണ്യം കാരണം ജനസമുദായത്തിൽ അതു വഴക്കമാവുകയും ചെയ്തിട്ടുണ്ടാവും. പിന്നെ മറിച്ചു ചെയ്യുന്നതിനെ ആക്ഷേപിക്കുന്നതും അനുസരിച്ചില്ലെങ്കിൽ സമുദായശിക്ഷ (ഭ്രഷ്ടു്) കൊടുക്കുവാനും തുടങ്ങിയിരിക്കും. അപ്പോൾ അതാതു തൊഴില്ക്കാരെല്ലാം സ്വജനങ്ങളായി; മറ്റുള്ളവർ ഇതരന്മാരുമായി. ഈ നടവടിയും വിശ്വാസവും കാലക്രമത്തിൽ വൎദ്ധിച്ചു ദൃഢപ്പെട്ടു. അങ്ങിനെയാണു ഇന്നു കാണുന്നതായ ജാതികളെല്ലാമുണ്ടായതു്.

ഇങ്ങിനെ ജാതിയുണ്ടായതെല്ലാം അതാതു ജാതിയിൽ നിന്നുതന്നെയാകുന്നു. മറ്റൊരുവിധം പറഞ്ഞാൽ ജാതിയുണ്ടാക്കിയതെല്ലാം അതാതു ജാതിക്കാർതന്നെയാകുന്നു. അല്ലാതെ അതിന്നുള്ള കാരണമോ പ്രേരണയോ പുറത്തുനിന്നല്ല ഉണ്ടായിട്ടുള്ളതു്. ഇതിന്നു ഒരു തെളിവു കാണിക്കാം. എന്തെങ്കിലും ഒരാൾ തന്റെ ജാതിനിയമത്തെ അനുസരിക്കാതിരുന്നാൽ അതിനെ എതിൎക്കുന്നവർ അതാതു ജാതിക്കാർ മാത്രമാണല്ലൊ. മറിച്ചു അന്യജാതിക്കാർ ആക്ഷേപിക്കാറെയില്ല. ആ കാൎയ്യത്തിൽ അവർ ഏടപെടാറുമില്ല. ജാതിനിയമത്തിന്നു വിരോധമായി പ്രവൎത്തിച്ചാൽ എതിൎപ്പുണ്ടാവുന്നതു് സ്വജാതിയിൽനിന്നുതന്നെയാകയാൽ (മറ്റു ജാതിക്കാൎക്കു അതിൽ ഒന്നുമില്ലാത്തതിനാൽ) ജാതിനിയമങ്ങളുണ്ടായതു് അതാതു ജാതിയിൽനിന്നുതന്നെയാണെന്നു തെളിയുന്നില്ലേ?

നിയമമുണ്ടാക്കിയ ആൾ തന്നെയാണു അതിനു വിരോധമായി പ്രവൎത്തിക്കുന്നവരെ ശിക്ഷിക്കുക പതിവു്. അല്ലാതെ അതിനു മറ്റാരധികാരശക്തി വരാറില്ല. ഗവൎമ്മെന്റു പല നിയമങ്ങളും ഉണ്ടാക്കുന്നുണ്ടു്. അതിന്നെതിരായി പ്രവൎത്തിക്കുന്നവരെ ഗവൎമ്മെന്റുതന്നെ ശിക്ഷിക്കുകയും ചെയ്യുന്നു. ഇതൊരു സാമാന്യനിയമമാണു്. ആയിരം മെംബർമാരുള്ള ഒരു കമ്പനിയുണ്ടെന്നു വിചാരിക്കുക. അതിന്റെ നിയമങ്ങൾക്കു വിരോധമായി പ്രവൎത്തിക്കുന്നവരെ ആ കമ്പനി തന്നെയാണു ശിക്ഷിക്കുന്നതു്. അതിനു ആവശ്യവും അധികാരവും കമ്പനിക്കു മാത്രമേ ഉള്ളു. മറ്റാരെങ്കിലും അതിലിടപെടേണ്ടതായ ആവശ്യമോ അധികാരമോ ഇല്ലല്ലൊ. ഇതിന്റെ സാരമെന്താണു? ആ നിയമമുണ്ടാക്കിയിരിക്കുന്നതു കമ്പനിയാണു്; കമ്പനിക്കു വേണ്ടി മാത്രവുമാണു്. അതിനാലാണു ആ നിയമത്തിന്നെതിരായി പ്രവൎത്തിക്കുന്നവരെ ശിക്ഷിക്കേണ്ടതായ ആവശ്യവും അധികാരവും ആ കമ്പനിക്കു മാത്രമായതു്.

ഇതുപോലെതന്നെ ജാതിയും ജാതിനിയമങ്ങളും അതാതു ജാതിക്കാർ ഉണ്ടാക്കിയതാണെന്നും അതാതു ജാതിക്കാൎക്കു മാത്രമല്ലാതെ അതിൽ മറ്റാൎക്കും യാതൊരു കൎത്തവ്യവുമില്ലെന്നും വ്യക്തമാണു്. നമ്പൂതിരിമാരാണു് ആ ജാതികളേയും ജാതിനിയമങ്ങളെയും സൃഷ്ടിച്ചതെങ്കിൽ—അവൎക്കുവേണ്ടിയാണു അതെല്ലാമുണ്ടാക്കിയതെങ്കിൽ—അതിന്നെതിരായി പ്രവൎത്തിക്കുന്നതിൽ വിരോധവും അത്തരക്കാരെ ശിക്ഷിക്കുന്നതിലുള്ള ശ്രദ്ധയും നമ്പൂതിരിമാൎക്കല്ലെ ഉണ്ടാവേണ്ടതു്? അങ്ങിനെ എവിടെയെങ്കിലും കണ്ടിട്ടുണ്ടോ? 'കലക്കമില്ലാത്ത കല്യാണപ്പന്തൽ ഉണ്ടായിട്ടില്ല' എന്നാണു ആർ. നാരായണപ്പണിക്കർ പറഞ്ഞിരിക്കുന്നതു്.[1] ഈ കലക്കമെല്ലാം (എണ്ണക്കൂട്ടം എന്നൎത്ഥം) ഉണ്ടാക്കിയിരുന്നതു് നമ്പൂതിരിമാ

---

1 ആർ. നാരായണപ്പണിക്കർ. ഭാഷാസാഹിത്യചരിത്രം വാള്യം I പേജ് 124.

ദാണോ? അവരാണു ജാതികളേയും ജാതിനിയമങ്ങളേയും സൃഷ്ടിച്ചതെങ്കിൽ അതിന്നെതിരായി പ്രവൎത്തിക്കുന്നവരെ ശിക്ഷിക്കുന്നതിന്നും അവർ വരാതിരിക്കുമോ?

ഇത്തരം എണങ്ങുകൂട്ടത്തിൽ കാരണവന്മാൎ— നമ്പൂതിരിമാൎക്കുംതന്നെ—വലിയ താല്പൎയ്യമൊന്നുമില്ല; കുറച്ചൊക്കെ പരിഹാസവും പുച്ഛവും മറവുമുണ്ടായിരുന്നതാനും. അതിന്റെ പ്രധാനകാരണം ആ കാൎയ്യത്തിന്റെ ലഘുത്വവും ആത്മാൎത്ഥതയുടെ കുറവുമാകുന്നു. എതിരാളികൾ പുറത്തു പറയുന്നതും, മനസ്സിലുള്ളതുമായ കാരണങ്ങൾ— നൂറു ശതമാനത്തിന്നില്ലെങ്കിൽ 75 ശതമാനത്തിന്നെങ്കിലും— ഒന്നല്ലെന്നുള്ളതാണു്. തമ്മിൽ തമ്മിൽ ചില ചില്ലറ പൂൎവ്വവിരോധങ്ങളുണ്ടാകും. അതിന്നു പകരം ചോദിക്കാനായി ആ സന്ദൎഭമുപയോഗിച്ചു അവരെ അപമാനിക്കാനും കീഴ്പെടുത്താനും വേണ്ടി അങ്ങിനെ ഓരോന്നു പറഞ്ഞുണ്ടാക്കുകയാണു ചെയ്യുക. നമ്പൂതിരിമാരിലും നൂറുതരം ആഭിജാത്യഭേദങ്ങളുണ്ടു്. ഒരു തരത്തിലും അതു ഈ വിധത്തിൽ കൂടുവും കുറയുമാവാറില്ല. എന്റെ ജീവിതത്തിൽ അങ്ങിനെയൊരനുഭവം ഉണ്ടായിട്ടുമില്ല; ആ ഭാഗത്തിൽ അവനവന്റെ നില തെററാതെ സൂക്ഷിക്കുവാൻ എല്ലാ നമ്പൂതിരിമാൎക്കും അറിയാം. അതിൽനിന്നു വരവല്ലും അങ്ങോട്ടുമിങ്ങോട്ടും മാറുകയില്ല. നായന്മാരിൽ കണ്ടിരുന്ന എണങ്ങുകൂട്ടത്തിൽ നമ്പൂതിരിമാൎ അനുകമ്പ കുറയുവാനും, പരിഹാസമുണ്ടാവാനും അതുംകൂടി കാരണമാകുന്നു. അതിനാൽ ആ വക കേസുകളിൽ നമ്പൂതിരിമാർ സാധാരണയായി എടപെടുകയോ കൈകടത്തുകയോ ചെയ്യാറില്ല. കക്ഷികളുടെ അപേക്ഷയും ആവശ്യവുമുണ്ടായാൽ മാത്രം മദ്ധ്യസ്ഥനെന്ന നിലക്കു അവരെ വിളിച്ചു തമ്മിൽ യോജിപ്പിക്കുകയും കൂടാതെ പറഞ്ഞു തീൎക്കുകയും ചെയ്യുവാൻ ശ്രമിക്കയേ പതിവുള്ളു. എന്നാൽ അവിടംകൊണ്ടവസാനിക്കാതെ നീണ്ടു പോകാറില്ലെന്നും അറിയിക്കുന്നു.

എന്റെ ചെറുപ്പകാലത്തു് എണ്ണക്കൂട്ടമില്ലാത്ത അടിയന്തരങ്ങൾ നായന്മാരുടെ ഇടയിൽ അപൂർവ്വമായിരുന്നു. അക്കാലത്തെ പ്രധാന അടിയന്തരങ്ങൾ കെട്ടുകല്യാണവും പതിനാറുമാണു്. അടിയന്തരമൂലത്താൽ ഉടമസ്ഥന്മാർ പരിഭ്രമം ഇടങ്ങും. ജാതിക്കൂറ്റവും ഇറങ്ങിപ്പോക്കും മറവുമില്ലാത്ത അടിയന്തരങ്ങൾ ദുർല്ലഭമായിരുന്നു. കാണിപ്പയ്യൂർ ദേശത്തു് അത്തരം കേസുകൾ ഉണ്ടായതായും അവരുടെ അപേക്ഷപ്രകാരം എന്റെ കാരണവന്മാർ കക്ഷികളെ വരുത്തി തീർപ്പുണ്ടാക്കി കശപിശയും ഇറങ്ങിപ്പോക്കും അപമാനവും മറ്റും കൂടാതെ അടിയന്തരം നടത്തിച്ചതായും ഒന്നിലധികം പ്രാവശ്യം എനിക്കു കണ്ട അറിവുണ്ടു്. മാത്രമല്ല അത്തരം ജാതിക്കൂട്ടങ്ങൾ വല്ലവിധേനയും പറഞ്ഞൊതുക്കുവാൻ അവരുടെ അപേക്ഷപ്രകാരം ശ്രമിക്കുകയല്ലാതെ അവകാശിച്ചുമായവിധത്തിൽ എന്റെ കാരണവന്മാർ അങ്ങോട്ടു ചാടിപ്പുറപ്പെട്ടതായ യാതൊരു കേസും കണ്ടിട്ടില്ല; കേട്ടിട്ടുമില്ല. 'കല്യാണപ്പന്തലിലെ എണ്ണക്കൂട്ടംപോലെ' എന്നൊരു പരിഹാസോക്തിയും നമ്പൂതിരിമാരുടെ ഇടയിൽ പ്രസിദ്ധമായിരുന്നു

ചുരുക്കമെന്തെന്നാൽ ഓരോ ജാതിയും അതിലെ ജാതിനിയമങ്ങളും ഉണ്ടാക്കിയതു് അതാതു ജാതിക്കാർ തന്നെയാണെന്നു—അല്ലെങ്കിൽ അതുണ്ടായതു് അതാതു ജാതികളിൽനിന്നുതന്നെയാണെന്നു—സംശയാതീതമായവിധം തെളിയുന്നതു്. ഇങ്ങിനെ കാലക്രമേണ ഓരോതരം തൊഴില്ക്കാർ തന്നെയാണു സ്വയം ഓരോ ജാതിയായിപ്പിരിഞ്ഞതു്. ജാതിമത്സരങ്ങളുണ്ടായതും അങ്ങിനെത്തന്നെയാകുന്നു. ഇന്നു പലരും വിചാരിക്കുന്നതുപോലെ ജാതിയുണ്ടാക്കിയിട്ടു തൊഴിൽ തിരിച്ചുകൊടുക്കുകയല്ല ചെയ്തിട്ടുള്ളതു്; നേരെ മറിച്ചു് തൊഴിൽ തിരിച്ചുകൊടുത്തതു് ജാതിയായിപ്പരിണമിച്ചതാകുന്നു. പുഴകളും തോടുകളും ആദ്യം വെട്ടിത്തയ്യാറാക്കുകയും പിന്നീടു അവയിൽക്കൂടെ വെള്ളം ഒലിച്ചു തുടങ്ങുകയുമല്ല ഉണ്ടായിട്ടുള്ളതു്;

അതിനൊട്ടു സാദ്ധ്യവുമല്ല. കൊല്ലന്തോറും വെള്ളം ഒലിച്ചൊലിച്ചു് കാലാന്തരത്തിൽ തോടും പുഴയും ഉണ്ടായിത്തീരുന്നതാകുന്നു. അങ്ങിനെയല്ലാതെ വരുവാൻ സാധ്യതയുമില്ല. സ്വാഭാവികമായ മാറ്റം അതാണല്ലോ. അതുതന്നെയാണു ജാതികളുടെ ഉത്ഭവത്തിന്റെയും അടിസ്ഥാനം. അതാലോചിക്കാതെ ജാതിയെ ആദ്യം സൃഷ്ടിക്കുകയും, പിന്നീടു് തൊഴിൽ നിശ്ചയിക്കുകയും ആണെന്നു പറയുന്നതു് അസ്വാഭാവികവും അസംഭാവ്യവുമാകുന്നു.

ഒരു കാൎയ്യം സമ്മതിക്കാം. ഇങ്ങിനെ തൊഴിലനുസരിച്ചു ഓരോ തൊഴില്ക്കാർ ജാതിയായിത്തീരുകയും, ഓരോ ജാതിയിലും ഓരോ ജാതിമൎയ്യാദകൾ നടപ്പാവുകയും, അവക്കു സമുദായത്തിൽ പ്രാബല്യമുണ്ടാവുകയും ചെയ്താൽ പിന്നെ അവ നിയമപുസ്തകങ്ങളിൽ—സ്മൃതികളിൽ—വന്നുവെന്നു വരും. അതു സ്വാഭാവികമാണു്. ഞാനിവിടെ പറയുന്നതിന്റെ സാരമതല്ല. ആദ്യം ഇത്തരം നിയമമുണ്ടാക്കുകയും, പിന്നീടു് അതിനെ നടപ്പിൽ വരുത്തുകയും ചെയ്യുന്നതിനു സാധ്യമല്ലെന്നും, നേരെമറിച്ചു് ജനങ്ങൾ സ്വീകരിച്ചു ദൃഢപ്പെട്ടു നടപ്പിൽവന്ന ആചാരങ്ങളെ നിയമമാക്കുവാനേ സാധിക്കൂ എന്നുമാകുന്നു.

രാജ്യത്തു നിയമമുണ്ടാക്കുന്നതു സാമാന്യമായി രണ്ടു തരത്തിലാണെന്നു പറയാം. ഒന്നു് ചില സംഗതികൾ നടപ്പാക്കാൻവേണ്ടി നിയമമുണ്ടാക്കുകയും, മറ്റൊന്നു് നടപ്പുള്ളതിനെ നിയമമാക്കുകയുമാകുന്നു. ഇതിൽ ആദ്യത്തേതിനെപ്പറ്റി എല്ലാവൎക്കും അറിവുണ്ടാകും. കുടിയാനബിൽ, വാടകനിയന്ത്രണം, ആദായനികുതി, മരണനികുതി ആദിയായവയെല്ലാംതന്നെ അതിൽ പെട്ടവയാണു്. അതെല്ലാം നടപ്പിൽ വരുത്താൻ വേണ്ടി നിയമമുണ്ടാക്കുകയാണല്ലോ. അതിനാൽ അതിനെപ്പറ്റി വിസ്തരിക്കുന്നില്ല.

'നടപ്പുള്ളതിനെ നിയമമാക്കുക' എന്നു പറഞ്ഞതു് അങ്ങിനെയല്ല. നിയമപുസ്തകങ്ങളിൽ ഇല്ലെങ്കിൽക്കൂടി നാട്ടിൽ നടപ്പ

ളുതെല്ലാം നിയമമായംഗീകരിച്ചു കോടതി വിധിച്ചതും. 'കസ്റ്റം' (Custom) എന്നു പറയുന്നതു് അതിനെയാകുന്നു. എഴുതിവെച്ച നിയമമുണ്ടെങ്കിൽ അതു് ഹാജരാക്കുക മാത്രം ചെയ്താൽ മതി, ഇല്ലെങ്കിൽ അതു തെളിയിക്കുന്നതെന്നേയുള്ളൂ. ഇത്തരം നടപ്പുകളെ ആവശ്യാനുസരണം നിയമമാക്കാറുണ്ടു്. 'നടപ്പുള്ളതിനെ നിയമമാക്കുക' എന്നു പറഞ്ഞതു് ഇത്തരത്തിൽപ്പെട്ടതാകുന്നു. അതിനാൽ ആദ്യംതന്നെ ഒരു ഉദാഹരണം കൊണ്ടു് അതിനെ ഒന്നു വിശദീകരിക്കേണ്ടിയിരിക്കുന്നു. രാജ്യത്തുള്ള വിശിഷ്ടവസ്തുക്കളെല്ലാം രാജസ്വമാണെന്നും, പ്രജകൾക്കു് അവയിന്മേൽ അവകാശമില്ലെന്നുമായിരുന്നു ഹിന്ദുക്കളുടെ വിശ്വാസം; അതു സ്മൃതികളിൽ പറഞ്ഞിട്ടുണ്ടു്. നിധി കിട്ടിയാൽ അതു സ്വന്തം കുടിയിരിപ്പുപറമ്പിൽനിന്നായാൽ പോലും ഉടമസ്ഥന്നവകാശമില്ലെന്നും, ഗവൎമ്മെണ്ടിൽ കൊടുക്കേണ്ടതാണെന്നും വായനക്കാരിൽ പലരും മനസ്സിലാക്കിയിരിക്കുമല്ലൊ. പണ്ടു കാലത്തു്—എനിക്കോൎമ്മവെച്ച കാലത്തു കൂടിയും—തേക്കു് വീട്ടി (ഈട്ടി) എന്നീ മരങ്ങൾ അതുപോലെ വിശിഷ്ടവസ്തുക്കളാണെന്നും, അതിനാൽ അതുകൾ രാജസ്വമാണെന്നുമാണു കേരളീയരെല്ലാം വിശ്വസിച്ചിരുന്നതു്. സ്വന്തം കുടിയിരിപ്പുപറമ്പിലായാൽകൂടി തേക്കും വീട്ടിയും ആരും വെട്ടാറില്ല. വളൎന്നുനില്ക്കുന്ന അത്തരം മരങ്ങളെക്കൊണ്ടു വീടിന്നോ കൃഷിക്കോ ദോഷമുണ്ടെന്നു വന്നാൽ അതു വെട്ടിനീക്കിക്കിട്ടുവാൻ ഗവൎമ്മെണ്ടിൽ ഹരജി ബോധിപ്പിക്കുകയേ ചെയ്യാവൂ; മറിച്ചു് താൻ വെട്ടിയെടുക്കുകയോ വെട്ടി നീക്കം ചെയ്യുക പോലുമോ പതിവില്ലായിരുന്നു. അങ്ങിനെ ആരെങ്കിലും ചെയ്താൽ അതു സൎക്കാർ മുതൽ അപഹരിക്കുകയോ കേടു വരുത്തുകയോ ചെയ്യുന്നതായി കണക്കാക്കുകയാണു ചെയ്തിരുന്നതു്. ഇതു അലിഖിതനിയമമായിരുന്നു. എന്നു വെച്ചാൽ രാജ്യത്തെ വിശിഷ്ടവസ്തുക്കൾ രാജാവിന്നുള്ളതാണെന്നും, അവയിൽ പ്രജകൾക്കു് അവകാശമില്ലെന്നും സ്മൃതികളിലുണ്ടു്. ആ വി

ശിഷ്ടവസ്തുക്കളുടെ എത്രയോ പേരുകളും ആ വഴിയിൽ പറഞ്ഞുകാണും. തേക്കും വീട്ടിയും അക്കൂട്ടത്തിൽ പ്രത്യേകം പേരെടുത്തു പറഞ്ഞിട്ടുണ്ടോ എന്നിപ്പോൾ ഓൎമ്മയില്ല; അക്കൂട്ടത്തിലാണെന്നായിരുന്നു കേരളീയരുടെ വിശ്വാസമെന്ന ഇപ്പോൾ പറയുമാറാക. വീട്ടി കാട്ടിലല്ലാതെ ഈ നാട്ടുപ്രദേശങ്ങളിൽ അധികം കാണാറില്ല. തേക്കിന്റെ കഥ അങ്ങിനെയല്ല; പല പറമ്പുകളിലും അവിടവിടെയായി ധാരാളം വളൎന്നു നിന്നിരുന്നു. എന്റെ ഇല്ലപ്പറമ്പിലും ഒരു വിധം വലിയ തേക്കുകൾതന്നെ ഒന്നിലധികമുണ്ടായിരുന്നതായി എനിക്കോൎമ്മയുണ്ട്. സ്വയമായി വെട്ടാൻപോലും ആൎക്കും അധികാരമില്ലാത്തതിനാൽ നശിക്കാതെയും നശിപ്പിക്കാതെയും ഉള്ളതെല്ലാം വളൎന്നു നില്ക്കാതിരിക്കയില്ലല്ലോ.

എന്റെ ചെറുപ്പക്കാലമായപ്പോഴേക്കുതന്നെ കാലത്തിനു — പരിതസ്ഥിതിക്കു — കാൎയ്യമായ മാററം വന്നു തുടങ്ങിയിരുന്നു. ലിഖിതനിയമപ്രകാരമല്ലാതെ അലിഖിതനിയമപ്രകാരം — ജനങ്ങളുടെ പാരമ്പൎയ്യമായ വിശ്വാസങ്ങളെയും ആചാരങ്ങളെയും മാത്രം അടിസ്ഥാനപ്പെടുത്തിക്കൊണ്ട് — പ്രവൎത്തിക്കുന്നതിൽ ഗവൎമ്മെണ്ടിനു സംശയവും ഭയവും തുടങ്ങിയിരുന്നു. ഈ കാൎയ്യത്തിൽ കേവലം ഒരു ധാരണ മാത്രമല്ലാതെ — അലിഖിതനിയമമല്ലാതെ — ലിഖിതനിയമമോ ഗവൎമ്മെണ്ടിനു ശരിയായ അധികാരമോ ഇല്ലെന്നറിഞ്ഞപ്പോൾ — അഥവാ ആ കാൎയ്യം ബോദ്ധ്യമാക്കിയിട്ടുള്ള — ചിലർ (ഒളിഞ്ഞും മറഞ്ഞും ഭയത്തോടു കൂടിയാണെങ്കിലും) തങ്ങളുടെ വളപ്പിലുള്ള തേക്ക മുറിക്കാൻ തുടങ്ങി. മാത്രമല്ല വളപ്പിൽ തേക്ക മുളച്ചാൽ ഫലം കൃഷിക്കു തടസ്സം മാത്രമാകയാൽ മുളച്ചു കണ്ടാൽ അപ്പോൾ തന്നെ വെട്ടി നശിപ്പിക്കാനും തുടങ്ങി. തേക്ക വളൎന്നാൽ അതിന്റെ ഫലം അത്രയും സ്ഥലത്തു കഴുങ്ങും വാഴയും വെക്കാൻ വയ്യാതാവുക മാത്രമാകയാൽ അങ്ങിനെ ചെയ്യുന്നതു സ്വാഭാവികം മാത്രമാണല്ലോ.

വാഴ്ച കഴിഞ്ഞ തമ്പുരാൻ ദിവാനായി വന്നതു കൊ. വ. ൧൦൭൨-ലാകുന്നു. ഞാൻ മുമ്പു പറഞ്ഞതെല്ലാം ആ കാലത്തെ പരിതസ്ഥിതികളാണ്. ഈ പരമാൎത്ഥവും അദ്ദേഹം മനസ്സിലാക്കി. മറ്റേതു പരിഷ്കരിച്ചുകൊണ്ടു പല നിയമങ്ങളുമുണ്ടാക്കിയ കൂട്ടത്തിൽ ഇതിനെസ്സംബന്ധിച്ചും ഒരു നിയമമുണ്ടാക്കി. "ഏതു വിധം വളൎന്നു നില്ക്കുന്നതായാലും ശരി—നികുതി കൊടുത്തുകൊണ്ടിരിക്കുന്ന കുടിയിരിപ്പുപറമ്പിലായാലും വേണ്ടതില്ല—തേക്കും വീട്ടിയും മുഴുവൻ ഗവൎമ്മെണ്ടു സ്വത്താണെന്നും, അതിനാൽ അവയെ വെട്ടിയെടുക്കുകയൊ നശിപ്പിക്കുകയൊ ചെയ്യുന്നതു ഗവൎമ്മെണ്ടു മുതൽ അപഹരിക്കുന്നതും നശിപ്പിക്കുന്നതുമായി കരുതുമെന്നും, അതിന്നു തക്കതായ ശിക്ഷ കൊടുക്കു"മെന്നുമായിരുന്നു ആ നിയമത്തിലെ സാരം. ഇവിടെ ജനങ്ങൾക്കുണ്ടായിരുന്ന വിശ്വാസവും നടപടിയും നിയമമാക്കുക മാത്രമാണു ചെയ്തതെന്നോൎക്കണം.

ഈ സന്ദൎഭത്തിൽ മറ്റൊരു സംഗതി പറയേണ്ടതുണ്ട്. അന്നൊക്കെ കൊച്ചി ഗവൎമ്മെണ്ടിന്നു—എല്ലാ നാട്ടുരാജാക്കന്മാൎക്കും അങ്ങിനെത്തന്നെയാണെന്നു പറയാം—മദിരാശി ഗവൎമ്മെണ്ടിന്റെ സമ്മതത്തോടുകൂടിയല്ലാതെ യാതൊരു നിയമവും പാസാക്കാൻ അധികാരമുണ്ടായിരുന്നില്ല. ആദ്യം ഇവിടെ നിയമമുണ്ടാക്കി മദിരാശി ഗവൎമ്മെണ്ടിലേക്കയയ്ക്കണം. അതെല്ലാം സ്വകാൎയ്യമായ നിലയിൽ—പരസ്യമാക്കാതെ—റസിഡണ്ട് (Resident) മുഖേന നടക്കും. ഗവൎണ്ണർ വല്ല ഭേദഗതിയും ചെയ്യാനാവശ്യപ്പെട്ടാൽ അങ്ങിനെ ചെയ്തു വീണ്ടും അങ്ങോട്ടയച്ചു് ഗവൎണ്ണരുടെ അനുമതി കിട്ടിയശേഷമേ ഇവിടെ പരസ്യപ്പെടുത്തുക പതിവുള്ളു. കൊച്ചി ഗവൎമ്മെണ്ടിന്നു അക്കാലമായപ്പോഴേയ്ക്കു അത്രയേ അധികാരമുള്ളു എന്നായിക്കഴിഞ്ഞിരുന്നു. മദിരാശി ഗവൎമ്മെണ്ടിന്നാണോ ഹിന്തുക്കളുടെ ഈ വക വിശ്വാസങ്ങളും ആചാരങ്ങളും—സ്മൃതികം എന്നൎത്ഥം—വല്ലതും അറിയാൻ കഴിയുന്നു! നികുതി കൊടുക്കുന്ന ഭൂമി

യിൽനിന്നു മരം വെട്ടിയെടുക്കാനധികാരമില്ലാതാക്കുന്ന ഈ നിയമം അവൎക്കു ന്യായമാണെന്നു തോന്നിയില്ല. മാത്രമല്ല അതിനെയായാൽ മേലിൽ തേക്കു മുളച്ചു വളരാൻതന്നെ വസ്തുഉടമസ്ഥന്മാർ സമ്മതിക്കയില്ലെന്നും, മുളയിൽതന്നെ നശിപ്പിക്കയേ ചെയ്യൂ എന്നും, അതു നാട്ടിലേക്കു ദോഷമേ വരുത്തൂ എന്നും അവൎക്കു തോന്നി. അതിനാൽ ഈ വക ചില സംശയങ്ങളും ചോദിച്ചുകൊണ്ടും, അവയ്ക്കു സമാധാനം ആവശ്യപ്പെട്ടുകൊണ്ടും ആ നിയമം ഇങ്ങോട്ടു മടക്കി അയച്ചു.

ഇതു തമ്പുരാൻ വിചാരിക്കാത്ത സംഭവമായിരുന്നു. ബ്രിട്ടീഷുഗവൎമ്മേന്റിനു ദോഷം വന്നേക്കാവുന്ന കാൎയ്യത്തിലല്ലാതെ അന്തൎഭരണവിഷയങ്ങളിൽ മദിരാശി ഗവൎമ്മേന്റു അധികമൊന്നും കടക്കാറില്ല. ഇങ്ങിനെ ആ നിയമം മടങ്ങി വന്നപ്പോൾ ഗസററിൽ മുഴുവൻ വ്യാപിപ്പിച്ചുകൊണ്ടു ഉടനെ ഒരു കല്പന പാസാക്കി. ആറിഞ്ചിൽ കൂടുതൽ വണ്ണമുള്ള എല്ലാ തേക്കുകളും ഉടനെ വെട്ടി ഗവൎമ്മേണ്ടുഡിപ്പോവിൽ എത്തിക്കണമെന്നായിരുന്നു അതു്. പുറമ്പോക്കസ്ഥലത്തല്ലാതെ—ജന്മികളുടെയോ കുടിയാന്മാരുടെയോ ആരുടെയായാലും ശരി—സ്വകാൎയ്യകൈവശക്കാരുടെ പറമ്പുകളിലുണ്ടായിരുന്ന എല്ലാ തേക്കുകളും ഒരു മാസത്തിനുള്ളിൽ ഉദ്യോഗസ്ഥന്മാർ വന്നു വെട്ടിക്കൊണ്ടുപോയി. "ചെറിയ തേക്കിൻകഴകം പോലും ഇങ്ങിനെ ഇപ്പോൾ പെട്ടെന്നു വെട്ടിയെടുക്കുന്നതതിനാണാവോ!" എന്നിങ്ങിനെ അന്നത്തെ പഴമക്കാരും കാരണവന്മാരും പറഞ്ഞിരുന്നതു എനിക്കോൎമ്മയുണ്ടു്. അതെല്ലാം നമുക്കവകാശപ്പെട്ടതാണെന്ന വിചാരമേ അവൎക്കുണ്ടായിരുന്നില്ല. ഫൊറസ്റ്റു് നിയമമുണ്ടാക്കി അയച്ചതും, മദിരാശി ഗവൎമ്മേണ്ടു് അതു മടക്കി അയച്ചതും മററും അവരാരും അറിഞ്ഞിരുന്നതുമില്ല. ഇങ്ങിനെ തേക്കുകൾ മുഴുവൻ വെട്ടിയെടുത്ത കഥ മദിരാശി ഗവൎമ്മേണ്ടും അറിഞ്ഞിരുന്നില്ല. ഒടുവിൽ കുറച്ചു കാലതാമസം വന്നു

വെങ്കിലും തമ്മിലും പറഞ്ഞു് അവരെക്കൊണ്ടു് സമ്മതിപ്പിച്ചു് നിയമം പാസാക്കിപ്പാൻ അദ്ദേഹത്തിന്നു കഴിഞ്ഞുവെന്നു പറയേണ്ടു. ആ നിയമം മദിരാശി ഗവർമ്മെണ്ടു് അനുവദിച്ചില്ലെങ്കിലോ എന്ന ഭയത്താലാണു് പെട്ടെന്നു തെക്കെല്ലാം വെട്ടിയെടുത്തതെന്നു പറയേണ്ടതില്ലല്ലൊ.

പിന്നീടു മദിരാശിയിൽ തീപ്പെട്ട തമ്പുരാന്റെ കാലത്താണെന്നു തോന്നുന്നു, ആദ്യം ആ നിയമത്തിൽ ചില ഭേദഗതികൾ വരുത്തി പകുതി വസ്തു ഉടമസ്ഥന്നവകാശമാക്കി; പിന്നെ നിയമം മുഴുവൻ റദ്ദു് ചെയ്തതായും തോന്നുന്നുണ്ടു്. നിയമമുണ്ടാക്കി നടപ്പാക്കുകയല്ല, നടപ്പുള്ളതിനെ നിയമമാക്കുകയാണു് ഇവിടെ ചെയ്തതെന്നർത്ഥം. അതിന്റെ ചരിത്രമാണിതു്. ഇതിനെ നടപടിയെ നിയമമാക്കുന്ന പതിവു് ധാരാളമുണ്ടു്. നായർറെഗുലേഷൻ അതിന്നുദാഹരണമാണു്. മരുമക്കത്തായം എന്ന ദായക്രമപ്രകാരം തറവാട്ടുസ്വത്തിൽ മക്കൾക്കു യാതൊരധികാരവുമില്ല; ഉണ്ടായിരുന്നുമില്ല. പക്ഷെ കാലക്രമത്തിൽ മരുമക്കളിൽ താല്പര്യം കുറഞ്ഞു, മക്കളിൽ താല്പര്യം വർദ്ധിച്ചു. കാരണവന്മാരായാൽ മരുമക്കളുടെ കാര്യം നോക്കാതെ എല്ലാവരും തറവാട്ടിൽനിന്നു മക്കൾക്കു കൊടുക്കുവാൻ തുടങ്ങി. അതു നടപ്പായ മട്ടായി; നിയമമില്ലാത്ത തന്റേടമേ ഉള്ളു. അതു കാരണം വ്യവഹാരങ്ങളും സ്വത്തുനാശവും കലഹവും വർദ്ധിച്ചുവന്നു. അപ്പോഴാണല്ലൊ നായർറെഗുലേഷനുണ്ടായതു്.

യോഗക്ഷേമസഭയുടെ പ്രവർത്തനം ശക്തിപ്പെട്ടതോടെ തറവാട്ടുസ്വത്തിന്നു അനന്തരവന്മാർക്കും ഭാഗമുണ്ടെന്നു അനുവദിക്കുന്ന നമ്പൂതിരിറെഗുലേഷൻ പാസായതും മേല്പറഞ്ഞതുപോലെതന്നെയാകുന്നു. ഈസ്മെൻറ് എന്നു പറയുന്ന അവകാശം ഇതിന്നുദാഹരണമാണു്. എന്തെങ്കിലുമൊന്നു ഇരുപതു കൊല്ലം തുടർച്ചയായി അനുഭവിച്ചാൽ പിന്നെ എന്നെന്നും അയാൾക്കു് അതു അനുഭവിക്കുവാനുള്ള അവകാശമായി. പിന്നെ അതിനെ തടയാൻ ഉടമസ്ഥന്നു

പോലും അധികാരമില്ല. ഇതു ഒന്നുകൂടി വിശദമാക്കാം. എന്റെ കിണററിൽനിന്നാണു അയൽവീട്ടുകാരൻ നിത്യം വെള്ളം കോരുന്നതു്. അങ്ങിനെ തുടൎച്ചയായി ഇരുപതു കൊല്ലം വെള്ളംകോരിയിരുന്നതായി തെളിഞ്ഞാൽ പിന്നെ അയാൾക്കു അതിനു എന്നെന്നേക്കുമുള്ള അവകാശമായി; എനിക്കു തടയാനധികാരമില്ലാതെയുമായി. എ. യുടെ പറമ്പിൽകൂടെ ഇരുപതു കൊല്ലം തുടൎച്ചയായി ജനങ്ങൾ വഴി നടന്നിരുന്നുവെന്നു തെളിഞ്ഞാൽ പിന്നെ അതു തടച്ചുകെട്ടാൻ എ. ക്കധികാരമില്ല. അതു പൊതുവഴിയാക്കാൻ ഗവൎമ്മെണ്ടിലേക്കു അക്വയർ (Acquire) ചെയ്യുകയും വേണ്ട. ഇരുപതു കൊല്ലത്തെ നടപ്പുകൊണ്ടുതന്നെ അതു പൊതുവഴിയായിത്തീരും.

അതുപോലെ ആദ്യത്തിലെല്ലാം ഓരോതരം ജോലിക്കാർ എന്നു മാത്രമല്ലാതെ ഇന്നത്തെപ്പോലെയുള്ള ജാതിവ്യത്യാസങ്ങളോ ഉച്ചനീചത്വങ്ങളോ ഉണ്ടായിരിയ്ക്കയില്ല. ക്രമത്താലേ ആ ജാതി സമ്പ്രദായം വളൎന്നു പ്രബലപ്പെട്ടുവന്നു. മാത്രമല്ല അവർ തമ്മിൽ ജാതിയെച്ചൊല്ലി പലപ്പോഴും വാശിയോടുകൂടിയ വലിയ തൎക്കങ്ങളും, കശപിശകളുമുണ്ടായിത്തുടങ്ങി. അങ്ങിനെ അതിനു ചില വ്യവസ്ഥകൾ ചെയ്യാതെ പാടില്ലെന്നും, ചെയ്തില്ലെങ്കിൽ അപകടമാണെന്നും വന്നു. അപ്പോൾ ജാതിനിയമങ്ങളുണ്ടായി—ശൂദ്രാശൌചം ക്കം…എന്നാദിയായ പ്രമാണങ്ങളാവിൎഭവിച്ചതു അപ്പോഴാണു്. ഈ വക കാൎയ്യങ്ങളിലെല്ലാം നടപ്പിനെ നിയമമാക്കുകയാണു പതിവു്; അല്ലാതെ ആദ്യം നിയമമുണ്ടാക്കിയശേഷം അതിനെ നടപ്പിൽ വരുത്തുകയല്ല. അതുപോലെ ജാതികളുണ്ടായിട്ടാണു ജാതിനിയമങ്ങളുണ്ടാക്കുന്നതു്. മറിച്ചു് ആദ്യം ജാതിനിയമങ്ങളുണ്ടാക്കുകയും, പിന്നീടു് ആ നിയമമനുസരിച്ചു ജാതികളെ ഉണ്ടാക്കുകയുമല്ല; അതിന്നൊട്ടു സാധിക്കുകയുമില്ല. ജനങ്ങൾക്കു വേണ്ടിയാണു നിയമമുണ്ടാക്കുന്നതു്; മറിച്ചു് നിയമത്തിനുവേണ്ടി ജനങ്ങളെ സൃഷ്ടിക്കുകയല്ല. സാധാരണ ജനങ്ങളെല്ലാം ഗതാനുഗതികന്മാരാ

ണ്ടു്; കാൎയ്യകാരണങ്ങളെ ചുഴിഞ്ഞാലോചിക്കുന്നവരല്ല. ഉപരിപ്ലവബുദ്ധിയോടെ ആരെങ്കിലും എന്തെങ്കിലുമൊക്കെപ്പറയും. സാമാന്യജനങ്ങൾ അതൊക്കെ വിശ്വസിക്കുകയും ചെയ്യും. ചുരുക്കിപ്പറഞ്ഞാൽ നിയമം (സ്മൃതികൾ) മൂലം ജാതികളെ സൃഷ്ടിക്കുകയല്ല ഉണ്ടായിട്ടുള്ളതെന്നും, ആദ്യം ജാതികളുണ്ടായി പ്രാബല്യത്തെ പ്രാപിക്കുകയും തൽഫലമായി ജാതികളെസ്സംബന്ധിച്ച ചില വ്യവസ്ഥകൾ ചെയ്യാതിരിക്കുന്നതു ആപൽക്കരമാണെന്നു വരികയും ചെയ്തുവെന്നും, എന്നിട്ടാണു ജാതിനിയമങ്ങളുണ്ടായതെന്നുമാണു താല്പൎയ്യം.

കേവലം കൈത്തൊഴിൽ മാത്രമല്ല രാജാക്കന്മാരുടെ മന്ത്രിമാർ പടനായകന്മാർ മുതലായി അധികാരവും സ്ഥാനവലുപ്പവുമുള്ള ഉദ്യോഗങ്ങളെല്ലാം വഹിക്കുന്നതിന്നു ചില തറവാട്ടുകാരെ പാരമ്പൎയ്യമായി നിശ്ചയിക്കുകയല്ലേ ചെയ്തിരുന്നതു ? അവരൊന്നും പ്രത്യേകം ഓരോ ജാതിക്കാരായിത്തീർന്നില്ല. അതിന്നൊന്നാമത്തെ കാരണം പറയാം. പ്രത്യേകം ഒരു സമുദായമായി ചേർന്നിരിയ്ക്കത്തക്ക ജനസംഖ്യ അവരിലില്ല. ഓരോ രാജാക്കന്മാൎക്കും മന്ത്രിസ്ഥാനവും സൈന്യാധിപത്യവും മറ്റും വഹിക്കുവാൻ ഒന്നോ രണ്ടോ കുടുംബക്കാരിലധികമുണ്ടാകയില്ല. രാജാക്കന്മാൎക്കെല്ലാം പ്രത്യേകം മന്ത്രിമാരും പടനായകന്മാരുമുണ്ടല്ലോ. അവരെല്ലാം കൂടിയാൽ ചെറിയ തോതിലെങ്കിലും മന്ത്രിസമുദായവും പടനായകസമുദായവും മറ്റുമായി ജീവിക്കാൻ കഴിയുമല്ലോ എന്നാണെങ്കിൽ അതു സാദ്ധ്യമല്ല. ഒന്നാമതു രാജാക്കന്മാർ തമ്മിൽ എപ്പോഴും ശത്രുക്കളായിട്ടുമിരിക്കും. അന്യോന്യം വിവാഹം ചെയ്തു അവരുടെ മന്ത്രിമാർ തമ്മിൽ ബന്ധുക്കളായാൽ അപകടമാണു്. അതിനാൽ മന്ത്രിമാർ അതിന്നൊരുങ്ങുകയില്ല; രാജാക്കന്മാർ സമ്മതിക്കുകയുമില്ല. അതുകൊണ്ടു് ഒരു പ്രത്യേകസമുദായമായി നില്ക്കത്തക്ക ജനസംഖ്യയില്ലെന്നു മാത്രമല്ല, അന്യോന്യം വിവാഹബന്ധത്തിലേർപ്പെടുന്നതു ആപല്ക്കരംകൂടിയാണല്ലോ. അവർ തമ്മിൽ മാത്രമായി വിവാഹബന്ധത്തിലേർപ്പെടാതി

തിരുന്നു. മന്ത്രിജാതിയും പടനായകജാതിയും മററും പ്രത്യേകമുണ്ടാ വാതിരിപ്പാനും കാരണമതാണു്. അല്ലെങ്കിൽ കയ്യാം കൎത്താവു് നമ്പ്യാതു് മേനോൻ പണിക്കർ പിള്ള മുതലായവരെല്ലാം ഓരോ ജാതിക്കാരായിത്തീൎന്നിട്ടുമായിരുന്നു. ഓരോ തൊഴില്ക്കാരേയും പ്രത്യേകം ജാതിക്കാരാക്കിയതു നമ്പൂതിരിമാരാണെങ്കിൽ ധാരാളം കുഡുംബങ്ങളെ മന്ത്രിമാരായും പടനായകന്മാരായും മററും നിശ്ചയിക്കുകയും, അങ്ങിനെ മന്ത്രിജാതിയേയും പടനായകജാതിയേയും—മറെറല്ലാ ജോലിക്കും ഓരോ ജാതികളേയും—സൃഷ്ടിക്കുമായിരുന്നല്ലോ. അപ്പോഠം ജാതിയുണ്ടാവാൻ കാരണം നമ്പൂതിരിമാരല്ലെന്നും, ജാതി തിരിഞ്ഞുകൊണ്ടു ജീവിക്കത്തക്ക ജനസംഖ്യയില്ലാതിരുന്നതുകൊണ്ടു അവരാരും അന്യോന്യം വിവാഹബന്ധത്തിലേൎപ്പെടാൻ ആഗ്രഹിച്ചില്ലെന്നും അതിനാലാണു അവരൊന്നും പ്രത്യേകം ഓരോ ജാതിക്കാരായിപ്പരിണമിക്കാതിരുന്നതെന്നും സ്പഷ്ടമല്ലേ?

മന്ത്രിമാരുടേയും പടനായകന്മാരുടേയും മററും ജോലിയിൽ—കടിൎവ്യവസായംപോലെ—കളും തരങ്ങളും മററുമായ സ്ത്രീകൾക്ക പരിചയമൊന്നും കിട്ടുവാനില്ല. അവരുടെ ജോലി വീട്ടിൽ വെച്ചല്ല കൊട്ടാരങ്ങളിലും മററു വലിയ ആഫീസുകളിലും വെച്ചായിരിക്കുമല്ലോ. അക്കാലത്തൊക്കെ മാന്യന്മാരുടെ സ്ത്രീകൾ ഇന്നത്തെപ്പോലെ പുറത്തിറങ്ങി സഞ്ചരിക്കുകയോ ആഫീസുകളിൽ ജോലിചെയ്യുകയോ പതിവുണ്ടായിരുന്നില്ലെന്ന വസ്തുതയും ഓൎക്കണം. അതിനാൽ അത്തരം ജോലികൾക്ക പരിചയമുള്ള സ്ത്രീകളായാൽ തന്നെ പുരുഷന്മാൎക്ക അവരെക്കൊണ്ടു വലിയ സഹായമൊന്നുമുണ്ടാവുകയില്ല. സ്ത്രീകളെ സഹകാരിണികളായിക്കിട്ടിയാലത്തെ ഗുണം കാൎയ്യമായിട്ടുള്ള തൊഴിലാളികൾക്കു (കൈത്തൊഴിലുകാൎക്കു) ആണെന്നും ധരിക്കണം. ഈ വക കാരണങ്ങളാൽ ഒരു മന്ത്രിയുടെ പുത്രിയെ വിവാഹം ചെയ്യണമെന്ന മറെറാരു മന്ത്രിക്കു പ്രത്യേകമായ ആഗ്രഹമുണ്ടാവാനും കാരണമില്ലല്ലോ. ഓരോ കുഡുംബ

ക്കർ പാരമ്പൎയ്യമായിട്ടാണു സ്ഥാനം വഹിച്ചിരുന്നതെങ്കിലും മന്ത്രി സേനാധിപൻ മുതലായവർ പ്രത്യേകം ഓരോ ജാതിയായിത്തിരിയാതിരിപ്പാൻ അതും കാരണമാണു്.

ക്ഷേത്രങ്ങളിലെ തന്ത്രം ഇല്ലങ്ങളിലെ പൌരോഹിത്യം മാന്ത്രികം മുതലായ പ്രവൃത്തികളും പാരമ്പൎയ്യമായി ചില ഇല്ലക്കാരെ ഏല്പിച്ചിരിക്കയാണല്ലൊ. എന്നിരുന്നാലും അവരൊക്കെ ഓരോ തൊഴിൽക്കാരെപ്പോലെ പ്രത്യേകം ഓരോ വൎഗ്ഗമായിത്തിരിഞ്ഞിട്ടില്ല; അതിനു കാരണമുണ്ടു്. ഒന്നാമതു അന്തൎജ്ജനങ്ങളെ കാൎയ്യമായ മന്ത്രങ്ങളോ അധികമൊന്നും പഠിപ്പിക്കാറില്ല. മേല്പറഞ്ഞ ജോലികളിൽ പ്രധാനഭാഗം മന്ത്രങ്ങളാണുതാനും. അതിനു പുറമെ തന്ത്രിമാരുടെ ജോലി അമ്പലങ്ങളിൽ പ്രതിഷ്ഠ ശുദ്ധി ഉത്സവം മുതലായതു നടത്തുകയുമാകുന്നു. പുരോഹിതന്മാരുടെയാണെങ്കിൽ വിവാഹം ജാതകൎമ്മം ഉപനയനം മുതലായ കൎമ്മങ്ങൾ ചെയ്യിക്കുകയാണു്; അതെല്ലാം ചെയ്യേണ്ടതു അവരുടെ ശിഷ്യത്വം സ്വീകരിച്ച ഇല്ലങ്ങളിലാകുന്നു. മാന്ത്രികന്മാൎക്കും ഓരോ സ്ഥലത്തു പോയിട്ടാണു കൎമ്മങ്ങൾ ചെയ്യേണ്ടിവരുന്നതു്. അതിനാൽ ആവക പ്രവൎത്തികളിൽ പെൺകുട്ടികൾക്കു പരിചയമുണ്ടാവില്ല; അവരെക്കൊണ്ടു സഹായമുണ്ടാവുകയുമില്ല. അതിനാൽ വിവാഹകാൎയ്യത്തിൽ ഒരു തന്ത്രിക്കു തന്ത്രിയുടെ മകളെ കിട്ടിയതുകൊണ്ടോ മാന്ത്രികനു മാന്ത്രികന്റെ പുത്രിയെ വേൾക്കാൻ സാധിച്ചതുകൊണ്ടോ പ്രത്യേകമായ ഒരു സഹായവും അവരുടെ പ്രവൃത്തിയിൽ അവർ ചെയ്യാൻ സാധിക്കയില്ല. തന്ത്രിമാരുടേയും പുരോഹിതന്മാരുടേയും ഇല്ലങ്ങൾ അത്ര കുറവല്ല വേണമെങ്കിൽ അവർ ഒരു പ്രത്യേകജാതിയായിത്തിരിഞ്ഞാലും വിഷമം കൂടാതെ ജീവിക്കത്തക്ക ജനസംഖ്യയുണ്ടു്. എന്നിട്ടും അവർ അങ്ങിനെ ആഗ്രഹിക്കയോ പ്രവൎത്തിക്കയോ ചെയ്യാതിരിക്കുവാനും, പ്രത്യേകമായ ഓരോ ജാതി—അഥവാ വൎഗ്ഗം—ആയിത്തിരിയാതിരിക്കുവാനും കാരണം അതാകുന്നു. സഹാധ

ക്തിയെക്കൊണ്ടു കാൎയ്യമായി സഹായമുണ്ടാകുന്നതു കൈത്തൊഴിലിലാണെന്നും, ബുദ്ധിപരമായ ജോലിയിലല്ലെന്നും അറിയണം. തൃശ്ശൂർ മുതലായ പല മഹാക്ഷേത്രങ്ങളിലും ഇങ്ങനെ ഭാരതം വായിക്കുന്നതിനായി ചില നമ്പൂതിരിത്തറവാട്ടുകാരെ നിയമിച്ചിട്ടുണ്ടു്. അവരെ 'ഭാരതപട്ടേരി'മാർ എന്നു പറയുന്നു. ഇവരിൽ ചിലൎക്കെല്ലാം അതിന്നായി ദേവസ്വങ്ങളിൽനിന്നു അനുഭവങ്ങളും കൊടുത്തിരുന്നു. ഇവരും പ്രത്യേകം ജാതിയായിത്തീൎന്നിട്ടില്ല. അമ്പലങ്ങളിൽ ഇങ്ങനെ ഭാരതം വായിച്ചു അൎത്ഥം പറയുന്നതിനു ബുദ്ധിയെക്കൊണ്ടു—അന്തൎജ്ഞാനത്തെക്കൊണ്ടു—യാതൊരു സഹായവും ചെയ്യുവാൻ കഴികയില്ലല്ലോ.

തിരുവനന്തപുരം ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിലെ പെരിയനമ്പി, പഞ്ചഗവ്യത്തുനമ്പി—മേൽശാന്തി, കീഴ്ശാന്തി—ഏറ്റുമാനൂർ തിരുവല്ല മുതലായ പല ക്ഷേത്രങ്ങളിലെയും ശാന്തി എന്നീ പ്രവൃത്തികൾ ചെയ്യുന്നതിനു വംശപരമ്പരയായി ചില നമ്പൂതിരിയില്ലക്കാരെ സ്ഥിരമായി ഏല്പിച്ചിരിക്കയാണല്ലോ. ഇവരാരുംതന്നെ പ്രത്യേകജാതികളായിത്തീൎന്നിട്ടില്ല. അതിന്റെ കാരണവും മുൻപറഞ്ഞതുതന്നെയാകുന്നു.

പാലിയത്തച്ചന്മാർ ഇളച്ചയായ മന്ത്രിമാരും ചേരാനെല്ലൂർ കൎത്താക്കന്മാർ സൈന്യാധിപന്മാരും മറ്റുമായി രാജാവിന്റെ കല്പനപ്രകാരം കൊച്ചിയിലെ രാജ്യഭരണം നടത്തിയിരുന്ന പണ്ടുകാലത്തു് ഇന്നത്തെപ്പോലെ ശരിയായ ഡിപ്പാൎട്ടുമെന്റുവിഭജനമോ, ഉദ്യോഗനിയമനം, അവരുടെ ഗ്രേഡ്, ശമ്പളത്തോതു് സേവനവ്യവസ്ഥ മുതലായ കാൎയ്യങ്ങളെക്കുറിച്ചു് ശരിയായ നിയമങ്ങളോ ഉണ്ടായിരുന്നില്ല; രാജാവിന്റെയും ഉഞ്ചത്തിരിക്കുന്ന അധികാരസ്ഥന്മാരുടെയും കല്പനകളെല്ലാം നിയമങ്ങളായി തീരുകയും ചെയ്തിരുന്നു. അതെല്ലാം ക്രമത്താലെ പരിഷ്കരിച്ചാണു ഇന്നത്തെ വ്യവ

സ്ഥകളിലെത്തിയതു്. ഇന്നു എന്തെങ്കിലും ഉദ്യോഗമോ ഡിപ്പാർട്ടുമെന്റോ പുതുതായി സൃഷ്ടിയ്ക്കേണ്ടിവന്നാൽ മാനേജർ—അഥവാ സുപ്രണ്ടു്—മുതൽ ശിപായിവരെയുള്ള ഉദ്യോഗസ്ഥന്മാരുടെ ഗ്രേഡ്, ശമ്പളം, പ്രമോഷൻ, ടി. എ., പെൻഷൻ, സേവനവ്യവസ്ഥ മുതലായവയിൽ കൂടിയല്ലാതെ വിചാരിയ്ക്കുവാൻ കഴിയാതെയായിട്ടുണ്ടല്ലൊ. അതുപോലെ ഇവിടെ അനേകം ജാതികളുണ്ടാവുകയും, കാലാന്തരത്തിൽ ജാതിവ്യവസ്ഥകളോടുകൂടി അതെല്ലാം ദൃഢപ്പെടുകയും ചെയ്തതിൽപിന്നെ ജാതികളിൽകൂടിയല്ലാതെ ചിന്തിയ്ക്കാൻ വയ്യാതായിത്തീർന്നു. പുതിയ ഗവർമ്മെന്റു ഉദ്യോഗങ്ങളെ സൃഷ്ടിയ്ക്കുമ്പോഴും നിലവിലുള്ള സേവനവ്യവസ്ഥകളെ അവലംബിയ്ക്കുന്നതുപോലെ പണ്ടുകാലത്തു പുതിയ ജോലിക്കാരെ ആവശ്യമായി വരുമ്പോഴും ജാതികളെയാണു അടിസ്ഥാനമാക്കിയിരുന്നതു്. അങ്ങിനെ ആവശ്യാനുസരണം പുതിയ ജാതികളെ—ഉദ്യോഗങ്ങളെ—സൃഷ്ടിച്ചിട്ടുണ്ടു്.

ചില ജാതികളുണ്ടായാലെങ്കിൽ പിന്നെ പലതുണ്ടാവാനും വിരോധമില്ല. ആദ്യം ജാതിയുണ്ടായതു് തൊഴിലിൽനിന്നാണെങ്കിലും പിന്നീടുണ്ടായതു് അങ്ങിനെതന്നെയാവണമെന്നില്ല. ജാതികളും പലതുണ്ടെന്നും, അതുകൊണ്ടു ജീവിയ്ക്കാൻ തടസ്ഥമില്ലെന്നും വന്നപ്പോഴും പുതിയ ജാതികളുണ്ടാവാനും എളുപ്പമായി. എന്തെങ്കിലും കാരണവശാൽ യോജിപ്പില്ലാതെ വരികയും, അവർ ഒരു സംഘമായി വേർപിരിഞ്ഞാലും ജീവിയ്ക്കത്തക്ക ജനസംഖ്യയുണ്ടെന്നു വരികയും ചെയ്താൽ അവരും ഒരു ജാതിയായിത്തീരുന്നു. ഇങ്ങിനെ പുതിയ ജാതിയുണ്ടാവുന്നതിനു കാരണം അവർ പിരിഞ്ഞുപോയതുകൊണ്ടു മാത്രമാവണമെന്നില്ല, മററുള്ളവർ പിരിച്ചയച്ചതുകൊണ്ടും വരാവുന്നതാണു്. "ചിലതുണ്ടെങ്കിൽ പലതുണ്ടാവും" എന്ന പഴമൊഴി പ്രസിദ്ധമാണു്. പിന്നെ പല കാരണങ്ങളെക്കൊണ്ടും പല കാലത്തുമായിട്ടായിരിയ്ക്കണം ഇത്ര വളരെ ജാതികളുണ്ടാ

യല്ലു്. എന്തായാലും ജാതികളുടെ ഉത്ഭവത്തിന്നുള്ള ആദ്യകാരണം തൊഴിലാകുന്നു; സംശയമില്ല.

ഇന്നു ലോകത്തിൽ അനേകസഹസ്രം പ്രാണിവൎഗ്ഗങ്ങളുണ്ടു്. പല വൎഗ്ഗങ്ങളും നശിച്ചുപോയിരിക്കുന്നു; പുതുതായി ചില വൎഗ്ഗങ്ങൾ ആവിൎഭവിക്കുന്നുമുണ്ടു്. ഇപ്പോഴുള്ളതിൽ ചിലതു നശിച്ചുപോയെന്നും വരാം. ആദ്യം പ്രാണികൾ ആവിൎഭവിച്ചതെങ്ങിനെയെന്നു അറിയേണ്ടതുള്ളു. അതുപോലെത്തന്നെയാണു ജാതികളുടെയും നില. അവയെ മുഴുവൻ എണ്ണി ഒരു പട്ടിക തയ്യാറാക്കാൻ സാദ്ധ്യമല്ല; അതുകൊണ്ടാവശ്യവുമില്ല. ചിലതുണ്ടായാൽ പലതുണ്ടാവാം എന്നു മാത്രം ധരിച്ചാൽ മതി.

ഇങ്ങിനെ തൊഴിലിൽനിന്നു ജാതികൾ ഉത്ഭവിക്കുന്നതും, ദൃഢതയെ പ്രാപിക്കുന്നതും, അവയ്ക്കു ശരിയായ വ്യവസ്ഥയുണ്ടാവുന്നതും അനേകം നൂറ്റാണ്ടുകൾ മാത്രമല്ല ആയിരത്താണ്ടുകൾ തന്നെ വേണ്ടിവന്നിട്ടുണ്ടാവാം. അതൊക്കെ എത്ര കാലത്താണെന്നോ എത്ര കാലം കൊണ്ടാണെന്നോ പറയാൻ പ്രയാസമാണു്. എന്നിരുന്നാലും ജാതിയുടെ ഉത്ഭവം വളൎച്ച മുതലായതു ഈ വിധത്തിലും ആയിരിക്കും എന്ന കാൎയ്യത്തിൽ സംശയമില്ല.

ജാതികളുടെ എണ്ണവും, ഓരോ ജാതിക്കാൎക്കും കല്പിച്ചിട്ടുള്ള സ്ഥാനവും, അവർ തമ്മിലുള്ള ഉച്ചനീചത്വവ്യവസ്ഥകളും മറ്റും ഇന്നത്തെപ്പോലെ—അല്ല ഏതാണ്ടു് 75–80 കൊല്ലങ്ങൾക്കു മുമ്പു വരെയുള്ള കാലത്തെപ്പോലെ—വ്യവസ്ഥയും ദൃഢതയും വരുവാനും വ്യത്യസ്തപ്പെടുത്താൻ പാടില്ലാത്ത വിധത്തിലുള്ള ആചാരങ്ങളും, അവർ തമ്മിലുള്ള ബന്ധങ്ങളും നടപ്പാവാൻ അനേകം നൂറ്റാണ്ടുകൾ—ആയിരത്താണ്ടുകൾതന്നെ—വേണ്ടിവന്നിട്ടുണ്ടാവണം.

ആൎയ്യന്മാരുടെ കുടിയേറ്റം ഒന്നാംഭാഗം സമാപ്തം.



